# എന്റെ ഭാരതം

# ആമുഖം.

**ശുഭ്രജ്യോത്സ്നാ പുളകിതയാമിനീ**

**ഫുല്ലകുസുമിതദ്രുമദളശോഭിനീ**

**സുഹാസിനീ സുമധുരഭാഷിണീ**

**സുജലാം സുഫലാം മാതരം**

**വന്ദേ മാതരം**

ഭാരതമെന്നു കേട്ടാൽ അഭിമാനപുളകിതമാവുന്ന അന്തരംഗവുമായി ഈ മണ്ണിൽ 75 വർഷം പൂർത്തിയായി. ഇക്കാലമത്രയും ഈ പുണ്യഭൂവിനെ ഞാൻ സ്നേഹിച്ചു. അറിയാതെ അറിഞ്ഞു. ഇനിയും എത്രയോ അറിയാനിരിക്കുന്നു. ഇത് ഒരു പക്ഷേ ഞാനെഴുതുന്ന അവസാനപുസ്തകമായെന്നു വരാം. പൂർത്തിയാക്കാനായില്ലെന്നും വരാം. എന്നാലും എഴുതാതെ വയ്യ. ഇതുവരെ ഞാനെഴുതിയത് ഈ മഹത്തായ രാഷ്ട്രത്തിന്റെ ഫിലോസഫി, ദർശനം, ജ്യോതിശ്ശാസ്ത്രം, വൈദ്യം, വിദ്യാഭ്യാസചരിത്രം, കൃഷിസമ്പ്രദായങ്ങളുടെ ചരിത്രം, സംഗീതം, നൃത്തം, മറ്റ് കലകൾ ഇവയെക്കുറിച്ചെല്ലാമാണ്.ഇതുവരെ 176 എണ്ണം ആർക്കീവ്സിൽ എല്ലാവർക്കുമായി രേഖപ്പെടുത്തിയിട്ടുണ്ട്. ആദ്യകാലത്തെ ചിലതെല്ലാം ഇപ്പോഴും  അതിൽ അപ്ലോഡ്

ചെയ്യാനായിട്ടില്ല. ഈ അവസാനപുസ്തകം ഇതെല്ലാം പഠിക്കാനായി നടത്തിയ ദീർഘകാലത്തെ അന്വേഷണ വിഷയങ്ങൾ അടങ്ങിയ ഒരു രേഖ കൂടിയാണ്. ഇന്ത്യ യുടെ ദക്ഷിണ, ഉത്തരപശ്ചിമ,ഉത്തരപൂർവ്വ, മദ്ധ്യപ്ര ദേശങ്ങളിലെയെല്ലാം റഫറൻസുകളുണ്ട്. ഇതെല്ലാം കേരളത്തിലെ ചരിത്രം പഠിക്കാനായി ഞാൻ റഫർ ചെയ്തവയാണ്. ഇന്ത്യയുടെ ഏതൊരു പ്രദേശത്തിന്റെ ചരിത്രവും മറ്റൊന്നിനോട് താരതമ്യപ്പെടുത്താതെ സ മ്പൂർണ്ണമാവില്ല. ഭാരതമാതാവിന്റെ ഓരോ അംഗവും അവളുടെ സമ്പൂർണ്ണമായ ആത്മാവിനെ ഉൾക്കൊള്ളു ന്നതാണ്. സിന്ധുസാഗരത്തിലെ ഓരോരോ തുള്ളിപോ ലെ ഒരേ രുചിയാണ് അവക്കെല്ലാം.

എന്തിനാണ് പൌരാണികമനുഷ്യനും ആധുനികമനു ഷ്യനും എഴുതുന്നത്. കല്ലിൽ കോറിയിട്ട ശിലാരേഖ യും കമ്പൂട്ടറിൽ അടിച്ച ഡിജിറ്റൽ രേഖയും എന്തിനാ ണ്. അറിവ് ശേഖരിച്ചുവെക്കാനോ. എഴുതുന്നതിലെ ആനന്ദം അനുഭവിക്കാനോ. പരസ്പരം ആശയം , കൈമാറാനോ. അതാതുകാലത്തെ ആളുകളോട് പാത്രത്തിന്റെ വിലയും ആടിന്റെ വിലയും മറ്റും അറിയിക്കാനോ. ഹ്രസ്വകാലസ്മൃതി, ദീർഘകാല സ്മൃതി ഇവയെ പരിപോഷിപ്പിക്കാനോ. കൂടുതൽ ആളുകളിലേക്ക് ആശയം പ്രചരിപ്പിക്കാനോ. ഇതി നെല്ലാം കൂടിയോ. വാമൊഴിക്ക് മാത്രം സാധിക്കാത്ത പല കാര്യങ്ങളും വരമൊഴിക്ക് സാധിക്കുമെന്നതിനാ ലാണ് സംസാരഭാഷക്ക് ഒരു ലിപി ഉണ്ടായത് . ആ ലിപിയും ഉച്ചാരണവും തെറ്റു കൂടാതെ അനേകം തലമുറകളിലേക്ക് പകരുന്ന വ്യാക്രണസമ്പ്രദായം വന്നത്. സംസ്കൃതഭാഷ അങ്ങനെയാണ് ഇന്ത്യയിലെ

**വിദ്യാഭ്യാസഭാഷയായി ഉരുത്തിരിഞ്ഞത്. ഇതിനെ ഇന്ത്യക്ക് പുറത്ത് ഉണ്ടായി ഇന്ത്യയിലേക്ക് ആരോ കൊണ്ടുവന്ന ഭാഷയായി സങ്കൽപ്പിക്കു**ന്നതും ആ സങ്കൽപ്പത്തെ തെളിയിക്കാനായി കഷ്ടപ്പെടുന്നതും കാണുമ്പോൾ ബൌദ്ധികമായ ആ അടിമത്തത്തിൽനിന്ന് സ്വാതന്ത്ര്യം കൊടുക്കാൻ ഭാരതമക്കളെ ഉദ്ബോധിപ്പിക്കാൻ ഇനിയുമൊരു അവതാരം വേണ്ടിവരും എന്നേ പറയാനുള്ളു. പിക്ടോഗ്രാഫി, ലോഗോഗ്രാഫി, ലോഗോസില്ലബിക്ക്, ആൽഫബെറ്റിക്ക് എന്ന് പല വിധമാണ് ലിപി. ജനതയുടെ സംസ്കാരമനുസരിച്ചാണ് ഇതിന്റെ വളർച്ച.

സൈന്ധവസംസ്കൃതിയിലെ ലിപി പൂർണ്ണവളർച്ചയെത്തിയ ഒരു സംസ്കാരത്തിന്റേതാണ്. അത് മദ്ധ്യേന്ത്യയിലെ ഗോണ്ടുകൾ സാന്താളുകൾ മുതലായവർ ഇപ്പോഴും
ഉപയോഗിക്കുന്നവയാണ്1 .ഇന്ത്യയിലെ
ആദിവാസികളുടെ പൂർണ്ണവികാസം പ്രാപിച്ച ലിപി ഇവിടത്തെ ഭാഷകളും സമ്പ്രദായ ങ്ങളും അറിയാത്തതിനാലാണ് മനസ്സിലാവാത്തത്.
അന്നത്തെ ഭാഷയിലുണ്ടായ പരിഷ്കാരങ്ങളാലാണ് നമുക്ക് അത് നിഗൂഢമായി ഇരിക്കുന്നത്. വടക്കുപടിഞ്ഞാറൻ മേഖലയിൽ മാത്രമല്ല, ദക്ഷിണേന്ത്യയിലും ആ ഭാഷ ഉണ്ടായിരുന്നു എന്നതിന് തെളിവുകൾ കേരളവും തമിഴ്നാടും അടക്കം ദേശങ്ങളിൽനിന്ന് കണ്ടെടുത്തുകൊണ്ടിരിക്കയാണ്. ഇനിയും കിട്ടിക്കൊണ്ടിരിക്കും. അങ്ങനെയിരിക്കെ ഇറാനിൽനിന്നോ തെക്കേ ആഫ്രിക്കയിൽനിന്നോ ചരിത്രാതീതകാലത്ത് വന്ന ഏതോ വ്യക്തിക്ക് ഭാഷയുടേ

യും വേദത്തിന്റേയും പിതൃത്വം ചാർത്തിക്കൊടുക്കുന്നത് നാം തന്നെ നമ്മുടെ മാതാവിനെ അപമാനിക്കലാണ്. എന്റെ ആദ്യകാലകൃതികളിൽ സൈന്ധവസംസ്കൃതിയുടെ ചിഹ്നങ്ങളേയും പേരാർ പെരിയാർ സംസ്കൃതിയേയും പഠിച്ചിട്ടുണ്ട്. 2 കാലദേശങ്ങൾക്ക് അതീതമായി നിലനിൽക്കും വിധം സമുദ്രവും കരയും കടന്ന് വിദേശത്തെത്തുന്നവർക്കും ഭാഷ അറിയാത്തവർക്കും കൂടി ആശയവിനിമയം നടത്താവുന്ന വിധം  സമ്പൂര്ണ്ണമായ ലിപിചിത്രങ്ങളോടും ആശയചിത്രങ്ങളോടും കൂടിയ ഒരു ഭാഷാസമ്പ്രദായം ആവിഷ്കരിക്കുക എന്നത് അതിന്റെ ആവശ്യകത എത്രയോ കാലമായി മനസ്സിലാക്കിയ ജനതക്കേ സാധിക്കയുള്ളു. തെക്കുകിഴക്കൻ ഏഷ്യയും ഇന്ത്യനയുമല്ലാതെ ഇപ്രകാരം സഞ്ചരിച്ച രാഷ്ട്രങ്ങൾ ചരിത്രാതീതകാലത്ത് ഇല്ല. അതിനാൽ വേദം ഉണ്ടായത് ആഫ്രിക്കയിലോ ഇറാനിലോ അല്ലെന്ന് ഏതു കുട്ടിക്കും ഊഹിക്കാവുന്നതോ ഉള്ളു.(സപ്തസൈന്ധവം എന്ന കൃതി കാണുക).

ഇന്ത്യയുടെ ഐതിഹ്യപ്രകാരം പരശുരാമകാലത്ത് 5 ക്ഷത്രിയവംശം ഒഴികെ മറ്റെല്ലാം പരശുരാമനാൽ ഹനിക്കപ്പെട്ടു. ഒന്ന് ദശരഥപുത്രന്മാരാണ്. ദശരഥനെ മക്കളില്ലാത്ത വൃദ്ധനാകയാലാണ് വധിക്കാതിരുന്നത്. മറ്റുള്ളവർ സിന്ധുതീരത്തെ ബൃഹദ്രഥവംശം, മദ്ധ്യേന്ത്യയിലെ കാരൂഷകവംശം, മഥുരയിലെ മഥുവംശം ഇവരാണ്, കാർത്തവീര്യന്റെ പുത്രനായ രാമഘടമൂഷകനെ ദത്താത്രേയഗുരു (പരശുരാമന്റെ ഗുരുവുമാണ്) സംരക്ഷിച്ചതിനാൽ അദ്ദേഹവും

രക്ഷപ്പെട്ടു. രാമന്റെ ഇക്ഷ്വാകു(സൂര്യവംശം) മറ്റെ
ല്ലാം സോമ(ചന്ദ്രവംശം) ബിസി 10000 ന് ശേഷം
ഉണ്ടായ രാജവംശങ്ങളെല്ലാം ഇവരുടെ ശാഖക
ളാണ്. തെക്കേ ഇന്ത്യയിൽ ചോളർ സൂര്യവംശവും
മറ്റെല്ലാം ചന്ദ്രവംശവും ആണ്. കാവേരി, താമ്രപ
ർണ്ണി,നിള, ചൂർണ്ണി ഇവയുടെ തീരത്തെ സംസ്കൃതി
കളെക്കുറിച്ചും, സിന്ധുതീരത്തെ സംസ്കൃതിയെ
ക്കുറിച്ചും എഴുതിക്കഴിഞ്ഞു. ഇനി ഇവരെല്ലാം
എവിടെനിന്ന് ഉത്ഭവിച്ചുവോ ആ നർമ്മദാ,തപതി,
മഹാനദി താഴ്വരയിലേക്ക് പോകണം. എന്താണ്
ഇവിടത്തെ മണ്ണിന് പ്രത്യേകത. നർമ്മദാതീരത്താണ്
ഇന്ത്യയിലെ മനുഷ്യവംശം ആദ്യമായി ഉണ്ടായത്.
അത് മദ്ധ്യേന്ത്യയിലാണ്. പടിഞ്ഞാറുനിന്നോ കിഴ
ക്കു നിന്നോ കരമാർഗ്ഗം വന്നതല്ല. അതാണ് ആദ്യ
ത്തെ പ്രാധാന്യം. ജനസ്ഥാനം എന്ന് പുരാണങ്ങ
ളെല്ലാം ഇതിന്നു പേരുകൊടുക്കുന്നതും ഇതാണ്
നമ്മുടെ ഉത്ഭവസ്ഥാനം എന്നതിനാലാണ്. ഇവിടെ
യാണ് യാദവകാർത്തവീര്യന്റെ മാഹിഷ്മതിയും
പഴയ സൂര്യവംശരാജാവായ മാന്ധാതാവിന്റെ
മാന്ധാതാപുരിയും. രണ്ടുവംശത്തിനും ഇതാണ്
ജനസ്ഥാനം.  തപതി എന്ന നദീകന്യയും സംവ
രണനെന്ന രാജാവുംഅവരുടെ മകനായ കുരുവിന്
ജന്മം നൽകിയത് തപതീതീരത്താണ്. ഈ കുരുവാ
ണ് പിന്നീട്  പഞ്ചനദത്തിൽ കുരുക്ഷേത്രം എന്ന്
പ്രസിദ്ധമായ തലസ്ഥാനം നിർമ്മിച്ച വ്യക്തി. കുരു
വംശം ഇദ്ദേഹത്തിൽനിന്ന് ഉണ്ടായി. മദ്ധ്യേന്ത്യയി
ലെ  ശരഭപുരീയരും മേഖല, കോസല, കാലഞ്ജര

ത്തിലെ സോമവംശി, പാണ്ഡുവംശികളും നേരത്തേ വിശദമായി ചർച്ച ചെയ്യപ്പെട്ടു.3

കേരളത്തിലെ പാലിയോലിത്തിക്ക് കപ്പ് മാർക്കി ങ്ങുകൾ മുതലമടയിൽ കണ്ടെത്തി.4 പാലക്കാട്ട് തെങ്കരയിലും കോഴിക്കോട് വാണിമേൽ പുഴയോ രത്തും(പാണ്ടിക്കടവ്) പാലിയോലിത്തിക്ക് അവ ശിഷ്ടങ്ങളുണ്ട്. കോട്ടയത്ത് മീനച്ചിലാറിന് സമീപം കടനാട്ടിൽ മെഗാലിത്തിക്ക് സംസ്കൃതി കണ്ടെത്തി യിട്ടുണ്ട്. അവിടെ മഠത്തിപ്പാറ, ഇഞ്ചുക്കാവ് കുറുമണ്ണ് എന്ന് മൂന്നുസ്ഥലത്താണ് നിരീക്ഷണം നടത്തിയിട്ടുള്ളത്. ഇവിടെയും എല്ലാ സിസ്റ്റുകളും. കിഴക്കുപടിഞ്ഞാറു ദിശയിലാണ്.

**.മഠത്തിപ്പാറയിലുള്ളത് രണ്ടെണ്ണം അടുത്തടുത്താ ണ്.രണ്ടിനും പടിഞ്ഞാറെ പോർട്ട്ഹോളിലേക്ക് നയിക്കുന്ന ചെറിയ മുറി (മുഖമണ്ഡപം ) ഉണ്ട്. കിഴക്കുപടിഞ്ഞാറേക്ക് ചെരിവുള്ള പ്രതലത്തിൽ പടിഞ്ഞാട്ട് പോർട്ട് ഹോളുള്ള നാലെണ്ണം കാണുന്ന സ്ഥലത്തെ ഏറ്റവും വലിയത് 256, 162, 172 സെമീ ആണ്. ഇതിലൊന്നും അസ്ഥി ഇല്ല എന്നത് ശ്രദ്ധേയ മാണ്. ( ശ്മശാനമാവണമെന്നില്ല, ആദിമവാസസ്ഥാ നമാവാം) കാസർഗോഡ് ചൈത്രവാഹിനീതീരത്ത് (ചീർക്കയം ആനക്കയം) പാലിയോലിത്തിക്ക് ആയു ധങ്ങൾ ഉണ്ട്.പെരിയാർ തീരത്തെ പട്ടണം ഖനനം (പറവൂർ തോടിന് വടക്ക്) തത്തപ്പള്ളി നദിക്ക് കിഴക്ക് (മുനമ്പം കായലിന്) സമീപമാണ്. കടലോരമാണ്. 20ആം നൂറ്റാണ്ടുവരെ ജലഗതാഗതം ഉണ്ടായിരുന്ന സ്ഥലമാണ്. ഇതാണ് മുസിരിസ് എന്ന് അവകാശം**

ഉന്നയിക്കപ്പെടുന്നുണ്ട്. ഇന്ത്യയിലെ തുറമുഖനഗരങ്ങളുടെ ലേ ഔട്ട് മേലകം കീഴകം എന്ന് രണ്ട് നരങ്ങളോടെയാണ്. മേലകം  രാജാവിന്റെ സ്ഥാനമാണ്. അവിടെ തളികളും രാജഭവനങ്ങളും ഉണ്ടാവും. കീഴകം പട്ടണപ്പാക്കം എന്ന് വിളിക്കപ്പെടും അവിടെയാണ് വിദേശികളുമായുള്ളള കച്ചവടം നടത്തുക. കൊടുങ്ങല്ലൂരും പട്ടണവും (പെരിയാറിനു താഴെ) ചേർന്നതാണ് മുസിരിസ് അല്ലാതെ പട്ടണം മാത്രമല്ല. 5 ട്രെഞ്ചുകളിലായി പല കാലത്തെ സംസ്കാരം ഇവിടെ കണ്ടു.

1. ഇരുമ്പുയുഗം 1000 ബിസി 300 ബിസി
2. ആദ്യകാലചരിത്രയുഗം 200 ബിസി - 400 എഡി
3. മദ്ധ്യകാലം 500 എഡി 1500 എഡി ഇക്കാലത്ത് ഇവിടെ ജനവാസവും  കുറവാണ്.പുരാവസ്തുക്കളും കിട്ടിയത് കുറവാണ്. 11 തൊട്ട് 16ആം നൂറ്റാണ്ടുവരെ ഇവിടെ സംസ്കൃതിയുടെ തെളിവുകളില്ലാത്തത് കേരളത്തിന്റെ മൂഷകവംശകാവ്യവും 500 മുതലുള്ള ഭരണമാറ്റവും വെച്ച് കാരണം കാണാം.
4. ആധുനികം 1600-ഇന്നുവരെ.യൂറോപ്യരുടെ വരവിന് ശേഷം

ജീവിതം എനിക്കൊരു തീര്ത്ഥയാത്രയാണ്. ആ തീര്ത്ഥയാത്രക്കകത്തെ ഒരു ചെറിയ തീര്ത്ഥയാത്ര ഇതും. യാത്രയില് പുറംകാഴ്ചകളുണ്ട്. അവയെ ഉണ്ടാക്കി യതും അവയുണ്ടാക്കി യതുമായ അകംകാഴ്ചകള്ക്കാണ് പ്രാധാന്യം . ആദ്യം

നാമൊരുമലയും പുഴയും പൂവും മരവും കണ്ട് പുറംകാഴ്ചയിലാരംഭിക്കുന്നു. പിന്നെ അവയുടെ കഥയിലാകൃഷ്ടരാവുന്നു. കഥ രചിച്ചുരചി ച്ച് , എവിടെയോവെച്ച് നമ്മളും കഥയും കാഴ്ച്ചയും ഒന്നാവുന്നു. ഈ പാറ എങ്ങനെയുണ്ടായി.? അതി നെന്താണൊരു പ്രത്യേകആകൃതി.? ഇത് മനുഷ്യനു ണ്ടാക്കിയതാണോ. ? ആണെങ്കിലാര് .? എങ്ങനെ? എന്തുപകരണം കൊണ്ട് ?എന്ന് ?എന്തിന് . ? ചോദ്യ ങ്ങളുണ്ടാവുമ്പോള് അവക്ക് ഉത്തരവും കിട്ടുന്നു.

## ഗോലദോരോ

മലബാറ്, മലവാരം,കോലാദ്രി,കോലത്തുനാട് - ഇതൊ ക്കെയാണ് പഴയ കേരളത്തിന്റെ പേരുകള്. ഈ പേരു കളൊക്കെ എങ്ങനെയുണ്ടായി .ഭൃഗുകഛമെന്ന പരശു രാമനുൾപ്പെട്ട ഭൃഗുവംശീയരുടെ വാസസ്ഥാനത്തിലേ ക്ക് ഒരു മാനസയാത്ര നടത്തിയാല് പദോല്പ്പത്തി മന സ്സിലാവും. കഛ് ഉള്ക്കടലിനടുത്ത് അര കി.മീ.വടക്കു കിഴക്ക് ഗോല ദോരോ എന്ന സ്ഥാനം 1.92 ഹെക്ടറില ധികം വിസ്തൃതിയില് ,അടുത്തപ്രദേശങ്ങളില് നിന്ന് 7.50 മീ ഉയരത്തില് കിടക്കുന്നു. 1996ല് മാത്രമാണ് ഈ സ്ഥലം കണ്ടെത്തിയത്. ഹരപ്പന് സംസ്കൃതിയുടെ ഈ തിരു ശേഷിപ്പിന്റെ നാമം നോക്കാം. .
സംസ്കൃതത്തില് ഗോളദ്വാരം, തമിഴില് കോലത്തുവ രികൈ, (തുവരികൈ എന്നാല് ദ്വാരക) കോലത്തുവാ രം. കോലാദ്രി, കോലദ്വാരാപുരി, കോലത്തിരി , ഇതാണ് പദതദ്ഭവം. ഉയര്ന്ന കുന്ന്, മല ആകയാല് കോലത്തുവാരം മലവാരം എന്നും അറിയപ്പെട്ടു. ഇത് മലബാറിന്റെ പദോത്പ്പത്തി.

ബിസി 2600 മുതല് ബിസി 1700 വരെ ഗോളദ്വാരമെന്ന സ്ഥലത്ത് ജനവാസമുണ്ട്, ഒരു വ്യാപാരവ്യവസായ സമുച്ചയം പ്രവര്ത്തിക്കുന്നുണ്ട്. ആദ്യം കൃഷിസ്ഥലമായി തുടങ്ങി പിന്നീട് ചുററുമതിലുള്ള നഗരമായി ത്തീര്ന്നു,ഈ പ്രദേശം. വടക്കുഭാഗത്തേ കോട്ടമതിലുള്ളു. അവിടെ കൈത്തൊഴിലുചെയ്യുന്നവരുടെ (കാരുക്കളായ വിശ്വകര്മ്മജര്) ഗൃഹങ്ങളും തൊഴില്ശാലകളുമാണ്.

കൃഷ്, കാരിഷ് എന്നറിയുന്ന കത്തി കേരളത്തിലെ കൃഷ്ണനിറമുള്ള മനുഷ്യരില് നിന്നാണ് ഇന്തോനേഷ്യ യിലെത്തിയത്.



കൃഷ് ഉണ്ടാക്കുന്ന ശില്പ്പിയെ ഇന്തോനേഷ്യയിൽ കൊ

**ത്തിവെച്ചത് കാണുക. വളരി(വളൈത്തടിക്കത്തി) എന്ന് അറിയുന്ന ഈ കത്തി വീരപാണ്ഡ്യകട്ടബൊമ്മ ന്റെ കയ്യിലുണ്ടായിരുന്നതിനെ ബ്രിട്ടീഷുകാർ ഏറെ ഭയപ്പെട്ടിരുന്നു.**

**സരസ്വതിതടം,രാജസ്ഥാനം ,കച്ഛ് ,സൌരാഷ്ട്രം ,കര്ണ്ണാടകം,കേരളം മുഴുവനും ഭരിച്ചി രുന്നത് യാദവവംശത്തിലെ കാര്ത്തവീര്യന്റെ പിൻഗാമികളായ മൂഷകവംശമായിരുന്നു. ഇവരുടെ ചരിത്രമാണ് ഭാരതചരിത്രമെന്നുപറഞ്ഞാല് തെററാവുകയില്ല. സൈന്ധവ, ഹരപ്പന്, സാരസ്വത, കേരളചരിത്രം ഒന്നാണ്. മെസപ്പട്ടോമിയ,ബാബിലോണിയ, ഈജിപ്തുമായി വ്യാപാരബന്ധം പുലര്ത്തിയിരുന്ന ഫണീശ്വര,നാഗവംശമാണിത്. ബിസി 8000 ത്തിന് മുമ്പേ ഉള്ള സിന്ധിലെ (ഇപ്പോൾ പാക്കിസ്ഥാനം) ഹരപ്പന്സംസ്കാരം കുരുക്ഷേത്ര യുദ്ധത്തോടെ ആ ഭാഗത്ത് ഏതാണ്ടസ്തമിച്ചുവെങ്കിലും കച്ഛ്, ഗുജറാത്, തെക്കന്മേഖലകളില് തുടര്ന്നു.  അഹമ്മദബാദിലെ ലോത്തല്, കച്ഛിലെ ദോലവീര, ബഗസ്രയിലെ ഗോലദ്വാര,ഗുജറാത്തിലെ ദ്വാരാപുരം, യമുനാനഗറിലെ നാഗേശ്വരം, ഉത്തരപ്രദേശിനടുത്ത് രാജസ്ഥാനം അതിര്ത്തിയിലെ ഗണേശ്വരം എന്നിവിടങ്ങളില് അത് തുടര്ന്നുനിലനിന്നു. ഗണേശ്വരത്ത് ചെമ്പായുധനിര്മ്മാണശാല തന്നെ കണ്ടെത്തി. മഹാഗൃഹമെന്ന ഏററവും ഉയര്ന്ന സ്ഥലം മുതല് പെരുമ്പടപ്പുവന്നേരിയെന്ന ഏററവും താഴ്ന്ന (കടല്നിരപ്പില് നിന്ന്) സ്ഥാനം വരെയും താഴെ കന്യാകുമരിക്കാണ്ഡം വരെയും (ഹിമവത് സാഗരപര്യന്തം) ഭരിച്ച യയാതിപുത്രരുടെ ഭാരതഖണ്ഡത്തില് ഭാരതമെന്ന പേരുവഹിക്കുന്ന**

ഒരേഒരുപുഴ കേരളത്തിലാണ്.ആ ചരിത്രം അറിയാൻ നഗരസംവിധാനം,വാസ്തു, വിശ്വകര്മ്മ,മയാദി കളുടെ വിവിധതരം മണ്ഡലപ്രയോഗം എന്നിവ അറി യണം. കേരള വാസ്തുവിദ്യയുടെ കലവറകളായ ക്ഷേത്രങ്ങളിലേക്കുകടക്കണം. അതിന് തുടക്കം കുറിച്ച കേരളത്തിലെ മെഗാലിത്തുകളേയും അവ നിര്മ്മിച്ച വിശ്വകര്മ്മരെയും പരിചയപ്പെടണം. നഗരം,വാസ്തു സംവിധാനം,മുതലുള്ള സർവ്വവും പഠനവിധേയമാ ക്കുന്ന ഈ പരമ്പരയില് കാരുക്കളെന്ന ഓവിയ,വിശ്വ കര്മ്മ ,നാഗവംശത്തിന് പ്രാമുഖ്യമുണ്ട്.

കുമരിക്കാണ്ഡംമുതല് ഹിമാലയത്തിലെ കാരക്കോറം വരെ (കാരുക്കളുടെ ഓരം )വരെ 8 ഡിഗ്രി വടക്കുമു തല് 36 ഡിഗ്രി വടക്കുവരെ (ആകെ 28 ഡിഗ്രി)യുള്ള ഭാരതഖണ്ഡമെന്ന ഭൂഭാഗത്ത് ജിയോളജിക്കലായി

1. ഏററവും പഴക്കമുള്ള ഗ്രാനൈററ് ,നൈസ്സസ്സ് എന്നിവ കാണുന്ന പ്രദേശങ്ങള് പുരാതനപ്രീകാംബ്രി യന്

2. കഡപ്പക്കല്ലും ഡെല്ഹി ക്വാര്ട്ട്സൈററും ഉള്ള ആധുനിക പ്രീകാംബ്രിയൻ

3. കാംബ്രിയന്

4. കൊന്നവനമെന്ന് രാമായണത്തിലും ഗ്വന്ദ്വാനാലാ ന്റെന്നു ജിയോളജിയി ലും വിളിക്കുന്ന പ്രദേശം. ജുറാ സിക്,ക്രട്ടേഷിയസ്,ടെര്ഷ്യറി റോക്കുകള്

5. ലാവ ബസാൾട്ട്

**6. അലൂവിയലെന്ന ഏററവും പുതിയ മണ്ണ് ഇവയാണുള്ളത്.**

**കേരളത്തില് ഏററവും പഴയ ഗ്രാനൈററ് കേന്ദ്രങ്ങൾ കാണാം. പ്രത്യേകിച്ചും തലപ്പള്ളി താലൂക്കിലെ കുറു ക്കൻപാറ മുതലായവ ഗ്രാനൈററ് ശില്പികളുടെ താവളമാണ്. കുറുക്കനെന്നാല് സംസ്കൃതത്തിൽ ജംബു. ജംബുദ്വീപമെന്നാൽ കുറുക്കന്ദ്വീപവുമാണ്, ഞാവലം (നാവലം) ദ്വീപവുമാണ്. കുടക്കോന്,കുടക ന്,കുറഗന്,കുറവന്,കുടക് മുതലായ സ്ഥലനാമങ്ങ ളൊക്കെ ഇതിന്റെ അപഭ്രംശമാണ്. ഈപ്രദേശത്തു കാണുന്ന കുടക്കോന്റെ കുടക്കല്ലുകളും ഗുഹകളു മെല്ലാം ഗ്രാനൈററില് തീര്ത്തതാണ്. ജംബു വേദത്തി ലെ വരുണനാണ്, വരുണദ്വീപമെന്ന് പടിഞ്ഞാറുദി ക്കിന്റെ അധിപനായ വരുണന്റെ രാജ്യത്തെ വിളിക്കു ന്നു. പരശുരാമന്റെ കന്മഴു തീര്ത്ത ഗ്രാനൈററ് എന്ന പ്രീകാംബ്രിയൻ ശിലയുടെ പഴക്കമുണ്ട് ഇവിടത്തെ സംസ്കൃതിക്ക്. ഭൃഗുകച്ഛമെന്ന വടക്കന് വാസകേന്ദ്രം മുതൽ സഹ്യന്റെ ഓരോ മുക്കിലും മൂലയിലും കാണുന്ന ശിലാസ്മാരകങ്ങളും ആയുധശേഖരങ്ങളും , കച്ഛയപ്പനെന്ന കശ്യപന്റെ കാച്ഛാംകുറിച്ചിസ്ഥാനത്തെ പുരാതനതിരുശേഷിപ്പുകളും ഇതിന് സാക്ഷ്യം വഹി ക്കുന്നുണ്ട്. ഗോദാവരിയുടെ ഉത്ഭവസ്ഥാനത്തെ ജന സ്ഥാനമെന്ന് രാമായണം വിളിക്കുന്നു. ഇതാണ് ആധു നികരുടെ ഗോന്ദ്വാനാലാന്റെന്ന കമ്പരാമായണത്തിലെ കൊന്നവനം. നർമ്മദാതപതിഗോദാവരികൃഷ്ണാ തീരങ്ങളെല്ലാം പുരാതനജനവാസകേന്ദ്രങ്ങളാണ്.. കേരളം,ഭൃഗുകച്ഛം ഉള്പ്പെട്ട പഴയജനവാസകേന്ദ്രങ്ങ**

ളിലെ രാജവംശങ്ങളാണ് മാഹിഷ്മതിയും പെരുഞ്ചെല്ലൂരും തീര്ത്ത ജനസ്ഥാനീയരായ മനുഷ്യര്. അവരിൽ ഖരനും,മഹാബലിയും,ഘടോത്കചനും, അഗത്തിയനും പൂരുവും പരതവരെന്ന മീനവരും (മത്സ്യചിഹ്നം) പെരുംപടകുമുത്തരയരുമുണ്ട്. അവരുടെയെല്ലാം സബ് ആൾട്ടേൺ ചരിത്രമാണ് ക്ഷേത്രചരിത്രം അത് രാജവംശങ്ങളുടെ ക്രോണോളജി മാത്രമല്ല, ജനതയുടെ ജീവിതചരിത്രമാണ്.

ഗ്രാനൈററ് ഗുഹകളും ലാററൈററ് ശില്പ്പങ്ങളും കേരളത്തിന്റെ പലഭാഗങ്ങളിലുമുണ്ട്. അവ ഇവിടത്തെ ജനജീവിതത്തിന്റെ പഴക്കവും ശിൽപ്പം കൊത്തിയ കാരുക്കളുടെ പഴക്കവും കൂടി കാണിക്കുന്നു.

ഇന്ത്യയിലെ 3 ജിയോളജിക്കല് വിഭാഗങ്ങൾ

1 . ഏററവും പഴയ ഡെക്കാൻ പ്ലാററ്യു (ത്രികോണാകൃതി) എന്ന തെക്കെ ഇന്ത്യ (ദക്ഷിണാപഥം). സരസ്വതി,രാജസ്ഥാനം ,വിന്ധ്യ,ആരവല്ലി ഉൾപ്പെടുന്നു) ഭൃഗുകച്ഛത്തിലെ ജനതയുടെ പുരാതനസാരസ്വതസംസ്കൃതി.കേരളം ഇതിന്റെ ഭാഗമാണ്.(ഭൃഗുരാമന്റെ പശ്ചിമതീരം) തിരുനെല്ലിയിലെ താഴെ കാളിന്ദിയുടെ തീരത്ത് ലാവ ഒഴുകി ഒലിച്ച ചിത്രം കാണുക ഡെക്കാൻ ട്രാപ്പിന്റെ ഏറ്റവും പഴയ ഭാഗമാണെന്ന് ഇത് സാക്ഷ്യപ്പെ.

ടുത്തുന്നു




**2. ഹിമാലയനിരകൾ**

**3. ഏററവും പുതിയ സിന്ധുഗംഗാസമതലത്തിലെ അലൂവിയൽ മണ്ണ്. (ഹരപ്പൻ, സൈന്ധവസംസ്കൃതി). ഭഗീരഥന് ശേഷം അവിടേക്ക് സാരസ്വതസംസ്കാരം വ്യാപിച്ചു**

**ഗുഹാമനുഷ്യൻ, സൂര്യപ്രകാശം മുകളിലെ ദ്വാരത്തിലൂടെ ഗുഹയിലെത്തി ഛായ (നിഴല്) ഉണ്ടാക്കുന്നതു കണ്ടു.ഛായയും മാര്ത്താണ്ഡനും തമോഗ്രഹങ്ങളായി ഇരുണ്ട ധാര്മ്മികരായ പുത്രരെ (കറുത്ത യമനെയും കാളിന്ദിയേയും) തെക്കെ അര്ദ്ധഗോളത്തിനധിപരായി നിശ്ചയിച്ചു സൃഷ്ടിച്ചു എന്ന് പുരാണവും ആസ്ട്രോണമിയും അനുഭവവും പഠിപ്പിക്കുന്നു. ഇരുണ്ട അറ**

ഗുഹ.അതിലിരിക്കുന്നവര് ഗുഹ്യകര്. കിഴക്കുനിന്നും പടിഞ്ഞാട്ടു നിന്നുമുള്ള നിഴലിന്റെ ഗതി നോക്കി അടി യളവുവാക്യം,നേരെ വീഴുന്ന രശ്മിനോക്കി സമരാ ത്രദിനം ഉത്തരായന ദക്ഷിണായനങ്ങള് ഇതോക്കെ നിരീക്ഷിച്ചറിയാൻ പ്രകൃതിദത്തമായഗുഹകൾ സഹായകമായിട്ടുണ്ടാവണം.

ഈ തത്വമാണ് ക്യാമറയില് നമ്മളിന്നും ഉപയോ ഗിക്കുന്നത്. ഗുഹാമുഖത്ത് ഒരുമൃഗം,മരം നിന്നാല് അതിന്റെ ഛായ തല കീഴായി ഗുഹാഭഗത്തിയിൽ വീഴും.ഇത്കണ്ടിട്ടാവാം ആദ്യത്തെ ഗുഹാചിത്രത്തി ന്റെ സൃഷ്ടി. പടിഞ്ഞാറൻ രാജ്യത്ത് ഈ തത്വം ആദ്യം ഗ്രഹിച്ചു പറഞ്ഞത്, അലക്സാണ്ഡറെ ഇന്ത്യയിലേ ക്കയച്ച് ഇന്ത്യന് സംസ്കൃതിയെക്കുറിച്ച് പഠിച്ച അരി സ്റ്റോട്ടിലാണ്.ഗുഹയിലിരുന്ന് ചെറിയൊരു ദ്വാരത്തി ലൂടെ സൂര്യഗ്രഹണം വീക്ഷിക്കുന്ന കേരളത്തിലെ ഗുഹ്യകരുടെ രീതി പതിനൊന്നാം നൂററാണ്ടിലെ അറബിപണ്ഡിതനായ അല് ഹസ്സന് ( 965-1039) പഠിച്ചു .ഭൂഗരഭഗുഹകളിലും ഗിരിഗുഹകളിലും ഇരുന്ന ആദിമമനുഷ്യന്റെ നിരീക്ഷണപരീക്ഷണങ്ങൾ പില്ക്കാ ലമനുഷ്യരെ പലതിനും പ്രാപ്തരാക്കി. തലപ്പള്ളി താലൂക്കിലെ നിരവധി ഗുഹകളില് നിന്നാണ് എന്റെ അന്വേഷണാരംഭം. പാറ തുരന്ന് മനുഷ്യനിര്മ്മിതഗു ഹകള് നിര്മ്മിക്കാൻ ഗുഹാമനുഷ്ർ പണ്ടേ തുടങ്ങി..

ജ്യോതിശ്ശാസ്ത്രത്തിൽ ഉപയോഗിക്കുന്ന ശങ്കുവിന്റെ ആകൃതിയിലുള്ള ശിലായുധങ്ങളും ശിലാഖണ്ഡങ്ങ ളും കേരളത്തില് പലയിടത്തു നിന്നും കിട്ടിയിട്ടുണ്ട്.

കുറച്ചുകാലംമുമ്പ് ഇങ്ങനെയൊന്ന് തലശ്ശേരി കുടക് റോഡിൽ 5 ആം മൈലില് പാനൂ്ർക്ക് പോകുന്ന റോഡിന്റെ പാര്ശ്വത്തിൽ ബംഗ്ലാവിന്പറമ്പില് നിന്ന് കിട്ടി. കൊടക്കല്ലും തൊപ്പിക്കല്ലും നിര്മ്മിച്ചിരുന്ന മെഗാലിത്തിക് ജനത ബിസി 1000 ത്തിലാണെന്ന് യൂറോപ്യര് പറയുമ്പോള്, മെന്ഹിറുകൾ നിർമ്മിച്ചിരുന്നവർ ബിസി 5000ത്തിലാണെന്ന് റഷ്യക്കാർ പറയുമ്പോൾ, ഇന്ത്യയിലെ പാലിയോലിത്തിക് ജനതയുടെ ആയുധശേഖരം കണ്ടെടുത്തിരുന്നില്ല. അതിന് ബിസി 9000 ത്തിലധികം പഴക്കമുണ്ടെന്നറിഞ്ഞിരുന്നില്ല. ആ പാലിയോലിത്തിക് അച്ചൂലിയന് ശേഖരത്തിൽ ത്രികോണാകൃതിയില് ശങ്കുസാമ്യമുള്ള കല്ല്(പ്രാചീന ശ്രീയന്ത്രം) ശംഖുവായിഉപയോഗിച്ചിരുന്നത് അറിവുണ്ടായിരുന്നില്ല.സിന്ധുലിപിയില് ഇതിന്റെ ചിത്രം അന്നാരും കണ്ടെത്തിയിരുന്നില്ല. അഗ്നിപർവ്വതപ്രവര്ത്തനം കൊണ്ട് രൂപപ്പെടുന്ന ട്രാപ്പ് റോക്ക് കൊണ്ടുള്ള ഒരായുധത്തിന്റെ പഴക്കം 1000 ബിസിയല്ല ,ഇന്ത്യയിലെ അവസാന അഗ്നിപർവ്വതസ്ഫോടനം ഗൊന്ദ്വാനാലാന്റിനെ വിഭജിച്ചതും ഹിമാലയം രൂപപ്പെട്ടതും ഡെക്കാന് പീഠഭൂമി ഉണ്ടായതുമാണ്. അത്തരമൊരു ആയുധം (ഒററപ്പെട്ടത്)കതിരൂരില് കിട്ടി. അതിന്റെ 4 നാഴിക അപ്പുറം 2 ഗുഹകളും കണ്ടു. അച്ചൂലിയൻ പാലിയോലിത്തിക് സമൂഹം ആ ഗുഹകളിൽ ജീവിച്ചിരിക്കണം. കേരളത്തിലെ നശീകരണ പ്രക്രിയ കൊണ്ട് ഉള്ള ചരിത്രാവശിഷ്ടങ്ങളും നാമാവശേഷമായിക്കൊണ്ടിരിക്കയാണ്. എറണാകുളം ആലുവ യുസികോളേജിനടുത്ത് ഒരു പറമ്പില് അനേകം ഭരണികളും നന്നങ്ങാടികളും കണ്ട്

നിമിഷങ്ങൾക്കകം ബുള്ഡോസറെത്തി കുന്നിടി ച്ചുനിരപ്പാക്കിയതിന് ഞാന് ദൃക്സാക്ഷിയാണ്. ചരിത്രം നശിപ്പിക്കുന്ന ജനതയാണ് കേരളീയർ. ചരിത്രരേഖ ഇല്ലാത്തതിന് ഇതുമൊരു കാരണമാ യിരിക്കെ ഉള്ള ചരിത്രത്തെ രേഖപ്പെടുത്തുവാനുള്ള ശ്രമമെല്ലാം അറിവിലേക്കു നയിക്കും.

## വിശ്വകർമ്മവംശം

വിശ്വകർമ്മ അഥവാ വിശ്വബ്രാഹ്മണർ , ധീമാൻബ്രാ ഹ്മണര് ആരായിരുന്നു ? മുദ്ഗരം അല്ലെങ്കില് മുദ്ഗലം ഉപയോഗിക്കുന്നതിനാൽ മുദ്ഗലബ്രാഹ്മണരെന്നു മഹാഭാരതകാലത്തിനു മുമ്പ് ഇവരെ വിളിച്ചിരുന്നു. മഹാഭാരതകാലത്ത് പാഞ്ചാലരെന്ന് വിളിക്കപ്പെട്ടു. പാഞ്ചാലി ഇവരുടെ യജ്ഞാഗ്നിയിലുണ്ടായ അഗ്നി കന്യകയാണ്. പഞ്ചജനങ്ങളായിട്ടാണ് ഇവരുടെ ഗ്രാമവാസം. മലയാളത്തിലും തമിഴിലും ഐവര്, അഞ്ഞൂററുവരെന്നും പറയും. ഭാരതത്തിലെ ഏററ വും പ്രാചീനരായ കല്ലാശാരിമാരില് നിന്ന് ഇവരുടെ വംശം ആരംഭിച്ചു. മനുഷ്യൻ ആദ്യമായി ഗുഹകളെ വാസയോഗ്യമാക്കിയപ്പോളാണ് കല്ലരെന്ന ഇവരുടെ വംശം ഉദ്ഭവിക്കുന്നത്. കല്ലാശാരിമാരുടെ വംശത്തി ലെ ഗോത്രത്തലവനെ പെരുമാളെന്നുവിളിച്ചു. പെരു മാളെന്നാല് മഹാവിഷ്ണു.( ചേരന്മാരുടെ ചക്രവ ർത്തിയും പെരുമാളാണ്) ഈ വംശത്തിനെ ചന്ദ്രവം ശമെന്നും പറയും. പെരുമാള്കല്ലരുടെ വംശം ചുരു ങ്ങിയത് 60000 കൊല്ലം മുമ്പ് ദക്ഷിണേന്ത്യയിലുണ്ടെന്ന്

ജോണ് ഹോപ്കിൻസ്, ,മധുര കാമരാജ് യൂണിവേ ഴ്സിററികളിലെ ജനിതകപഠനം തെളിയിച്ചു.

ഇവരുടെ മഹാവംശം കാരുക്കള്, നാഗങ്ങള് ,ഓവി യര് എന്നൊക്കെ അറിയപ്പെടുന്നു, സിംഹളത്തില്. വിശ്വകര്മ്മ ആചാര്യര്ക്ക് 5 ഗോത്രങ്ങളുണ്ട്. അവരു ടെ ഋഷിനാമങ്ങള് യജുര്േവ്വദത്തിൽ ( 4.3.3) സനക, സനാതന,അഭുവന, പ്രതനസ, സുപര്ണ്ണനെന്നാണ്. മല യാളത്തില് കല്ലാശാരി, മരാശാരി,മൂശാരി, കരുവാന്, തട്ടാനെന്നിവര് വിശ്വകര്മ്മരാണ്. ആന്ധ്രപ്രദേശത്തിൽ ആചാരി, കമ്മാളര്, വിശ്വബ്രാഹ്മണരെന്നത് പര്യായ മാണ്,ഒരേ ഗോത്രമാണ്. ഇവരുടെ ഉപവിഭാഗങ്ങളാ ണ് കമശാലി,കുമ്മാരി,കമ്മാരി,ശില്പ്പി,വദ്രങ്കി. കേരളത്തില് ആചാരി, കമ്മാള,വിശ്വബ്രാഹ്മണര് തെക്കൻ തിരുവിതാംകൂറുഭാഗത്ത് തമിഴ്വംശവും മററുഭാഗങ്ങളിൽ മലയാളിവംശവുമാണ്. മലയാ ളിവംശം കരുവാന് ( Blacksmith/ masons/sculptors ),തട്ടാന് (goldsmith) , ആശാരി( carpenter) ,ശില്പ്പി (architects) , മൂശാരി (coppersmiths/brassmakers ) എന്നറിയുന്നു. തമിഴ്നാട് കമ്മാളര് ആചാരിയ ആശാരി , തട്ടാന്മാരും ഭൂജന്മിമാരും എന്നു 2 വിധമേ ഉണ്ടായിരുന്നുള്ളു. കര്ണ്ണാടകത്തില് വിശ്വകര്മ്മജര് കേരളത്തോടു ചേര്ന്നുകിടക്കുന്ന തെക്കൻ കര്ണ്ണാടകത്തിലേ ഉള്ളു എന്നത് സവിശേഷശ്രദ്ധയര്ഹിക്കുന്നു. (കാരണം, പാലിയോലിത്തിക് കാലത്തുതന്നെ കര്ണ്ണാടകത്തില് കൈമഴു,മുദ്ഗലങ്ങളുടെ സംസ്കാരമുണ്ടായിരുന്നതി ന് തെളിവ്കിട്ടിയിട്ടുണ്ട്. (Paleolithic hand-axe,cleavers culture) കൂടാതെ നിയോലിത്തിക്,മെഗാലിത്തിക് സം സ്കാരവും കേരളത്തിലും കര്ണ്ണാടകത്തിലും ഒരേ

സ്വഭാവമുള്ളതാണ്. ഹരപ്പയിലെ സ്വര്ണ്ണം കര്ണ്ണാടകത്തിലെ ഖനികളില്നിന്നാണെന്നതിനും തെളിവ് കിട്ടിയിട്ടുള്ളതിനാല്, കേരള,കര്ണ്ണാടക, ഹരപ്പൻബന്ധം ബിസി 3500ന് മുമ്പുള്ളതാണെന്ന് വ്യക്തം. ഇവര് കുലാചാരി (ആചാരി), റവാചാരി (ആചാര്യ), ഉത്തരാദി ,മഠാചാരി ,മുദ്രേകമ്മാര, ദൊദ്ദമാനി, ചിക്കമൊനി എന്ന ഉപവിഭാഗങ്ങളാണ്. ഉത്തരാദി സ്വര്ണ്ണപ്പണിക്കാരനാണ്. മഠാചാരി മഠങ്ങള് (ബ്രാഹ്മണ) നടപ്പാക്കിയവരാണ്.ഇവരാരും പരസ്പരം വിവാഹം കഴിക്കില്ല. രക്തബന്ധം ഉള്ളതിനാലാണിത്. തെക്കെ ഇന്ത്യയിലും മദ്ധ്യപ്രദേശിലും വിശ്വകര്മ്മര് പൂര്ണ്ണ സസ്യാഹാരികളാണ്. ഇവരെല്ലാവരും കാളിയെ രതീരൂപത്തില് ആരാധിക്കുന്ന വ്രാത്യരുമാണ്. എല്ലാ ആചാരങ്ങളും ബ്രാഹ്മണരുടേതാണ്. വടക്കെ ഇന്ത്യയിലെ ചില വിശ്വകര്മ്മജര് മാംസാഹാരികളാണ്. വിഭജനം ജാതിയായല്ല, ഉപജീവനം, പ്രൊഫഷൻ വെച്ചാണ്.

വാസ്തുവിദ്യ എപ്പോഴും ദിശാസംബന്ധിയാണ്.  വടക്ക് വിശ്വകര്മ്മനും തെക്ക് മാമുനി മായനും എന്ന് പഴമ. വിശ്വകര്മ്മാവിന്റെ സഹോദരീപുത്രനാണ് മയനെന്നതിനാല് , മരുമക്കത്തായപ്രകാരം അടുത്ത വിശ്വകര്മ്മസ്ഥാനം ലഭിക്കേണ്ട അനന്തരാവകാശിയാണ് മാമുനി മായന്.  ദക്ഷിണേന്ത്യയില് മായോനെന്നാല് മഹാവിഷ്ണുവാണ്. കറുത്തവനാണ്. അവന് മൂപ്പിളമസമ്പ്രദായത്തില് മൂപ്പുലഭിച്ചാല് വിശ്വകര്മ്മനായി,അപ്പോഴും കറുപ്പുതന്നെ. മാമുനി എന്നതിന്റെ തദ്ഭവമായി മാമുന്ന് (മാമുണ്ണ്) എന്നുപേരുള്ളൊരു സാമവേദബ്രാഹ്മണകുഡുംബമുണ്ട് ,പാഞ്ഞാളെന്ന

പാഞ്ചാലദേശത്ത്,ഇപ്പോളും. മാത്തൂരും വിശ്വ കർമ്മബ്രാഹ്മണരാണ്. ആദിശങ്കരനും വിശ്വകർമ്മ ബ്രാഹ്മണനാണ്. അദ്ദേഹം മഠാചാരിയായതിനാൽ മഠ്ങ്ങൾ സ്ഥാപിച്ചു.

മാനമെന്നാല് വാസ്തുവിന്റെ അളവാണ്,ആയാദിയെ ന്നാല്  ഏററവും മംഗളകരമായ അളവ് .പഞ്ചമഹാ ഭൂതങ്ങളാണ് വാസ്തുവിന് ആധാരം. ഭൂമിയില് വസി ക്കുന്ന മനുഷ്യന് അതിന്റെ കാന്തികധ്രുവങ്ങളുടെ ദിശ, പ്രഭാവം ഇവയനുസരിച്ചുവേണം വാസ്തു പണിയാന്. ജലാംശം തരുന്ന മേഘം,മഴ,നദി,സമുദ്രം മുതലായവ,അവശ്യവസ്തുവാകയാല് അതിന്റെ ലഭ്യത നോക്കണം.വായു സമ്മര്ദ്ദം,നീരാവി,താപനില എന്നിവ ക്രമീകരിക്കുന്ന മരുത്തുക്കളെന്ന മണ്സൂണ് കാററുകളുടെ ഗതിവിഗതികളനുസരിച്ചുവേണം വാസ്തു പണിയാന്. പ്രകാശം, താപം, ഊര്ജ്ജം ഇവതരുന്ന സൂര്യഗതിവിഗതികളറിയണം, രാപ്പകലുകളുടെ ഏററക്കുറച്ചിലുകളുള്ള ഋതുകാലമറിയണം.എല്ലാ ഊര്ജ്ജവും കൈമാറുന്നതും സഞ്ചരിക്കുന്നതുമായ മണ്ഡലമാണ്, ആകാശം. അതിലെ പ്രതിഭാസങ്ങളായ താരാഗ്രഹാദികളും അവക്ക് ഭൂമിയോടുള്ള കാന്തികബന്ധവും (ജ്യോതിഷം) അറിയാതെ വാസ്തുശാസ്ത്രം പൂര്ണ്ണമാവുകയില്ല. ചുരുക്കത്തില് ഈ അഞ്ചു ഭൂതങ്ങളുടെ പാരസ്പര്യമാണ് വാസ്തുശാസ്ത്രത്തിൽ പ്രധാനഭാഗം.ഭൂമി എന്ന വാസ്തുവില് വസിക്കുന്ന മനുഷ്യന് ആരോഗ്യം,ധനം, ശ്രേയസ്സ് വരുത്തുന്നത് പഞ്ചഭൂതങ്ങളും അതാതളവില്  ലഭിക്കുമ്പോളാണ്. മനുഷ്യാലയത്തിലായാലും ദാവാലയത്തിലായാലും ഈ നിയമ

ത്തിന് മാററമില്ല. വാസ്തുപുരുഷമണ്ഡലം ജ്യോതിഷ പുരുഷമണ്ഡലത്തിന് നേരെ വിപരീതമായി അപ സവ്യദിശയിലാണ്. എല്ലാ ചതുര്ഭുജമണ്ഡലങ്ങളും തെക്ക്,വടക്ക്, കിഴക്ക്, പടിഞ്ഞാറെന്ന് 4 ദിശകളെ കാണിക്കുന്നു. (ചതുര്ഭുജവിഗ്രഹമടക്കം).ബ്രഹ്മാവ് (വിശ്വകര്മ്മാ) നടുവിലും മററുദേവതമാര് ചുററുമായി വിന്യസിക്കപ്പെടുന്നു.

ഇന്ത്യയുടെ വാസ്തുവില് ദക്ഷിണേന്ത്യ യമധര്മ്മനുള്ളതാണ്. ദക്ഷിണേന്ത്യയുടെ വാസ്തുവില് , കന്യാകുമാരി ഉള്പ്പെടെയുള്ള തെക്കെ അററം യമനുള്ളതാണ്. പടിഞ്ഞാററ് തീരം മൈത്രാവരുണികള്ക്ക്. മദ്ധ്യേന്ത്യ ചക്രവര്ത്തിക്ഷേത്രമാണ്.(പൂരുവനം എന്ന പെരുവനം)വടക്കുകിഴക്ക് ശിരസ്സും , തെക്കു പടിഞ്ഞാറ് കാലും വെച്ച് വളഞ്ഞുകിടക്കുന്ന വാസ്തുപുരുഷന് സദാ കറങ്ങുകയാകയാൽ ഋതുതോറും സ്ഥാനം മാറിവരുന്നു. ഭൂമി എന്നവാസ്തുവിന്റെ സൂര്യനുചുററുമുള്ള കറക്കം അറിയാതെ ഇന്ത്യയില് നഗരമോ, ക്ഷേത്രമോ പണിഞ്ഞിരുന്നില്ല എന്ന് സാരം. ഊര്ജ്ജം കേന്ദ്രമായ ബ്രഹ്മസ്ഥാനം സൂര്യന്, ചുററും കറങ്ങുന്ന വാസ്തുപുരുഷന് ഭൂമി കറക്കത്താൽ വ്യത്യസ്തകാലങ്ങളിൽ വ്യത്യസ്തഅനുപാതത്തിൽ കാററും വെളിച്ചവും താപവും മഴയും തന്റെ ജീവജാലങ്ങള്ക്ക് കൊടുക്കുന്നു. ഈ കാലമാനം ഗണിച്ചാണ് വാസ്തുനിര്മ്മിതി, ഹരപ്പയിലായാലും ഗുഹകളിലായാലും കന്യാകുമാരിയിലായാലും.

ഈ ആമുഖം വിഷയത്തിലേക്ക് കടക്കുന്നതിന്നു മുമ്പ് കല്ലിലെ കവിത കൊത്തിയ പൂർവ്വീകരായ വിശ്വക

ർമ്മവംശത്തിനുള്ള വന്ദനമാണ്, അവരുടെ കലയി ലേക്കുള്ള പരിചയപ്പെടുത്തലും.




ചരിത്രം നമ്മെ പഠിപ്പിക്കുന്നത് ഒരുമയാണ്. ഈ രാജ്യം അതിന്റെ സംസ്കൃതിയാലാണ് ഒരുമിച്ച് നിൽക്കുന്നത് . അതിനെ പഠിക്കാനും സംരക്ഷിക്കാനും വരും തലമുറക്കായി സൂക്ഷിക്കാനുമുള്ള സന്മനസ്സ് നാം കാണിക്കുന്ന പക്ഷം അതായിരിക്കും നാം അനു ഷ്ഠിക്കുന്ന പുണ്യകർമ്മം. വൈദ്യശാസ്ത്രം മാത്രമല്ല ചരിത്രവും ഇവിടത്തെ വൈജ്ഞാനികശാഖകളും എല്ലാം എന്നെ പഠിപ്പിച്ചത് ഈ മഹത്തായ രാജ്യ ത്തിന്റെ ഏകത്വമാണ്. പി ഭാസ്കരൻ പാടിയപോലെ ഭാരതമെന്നാൽ പാരിൻ നടുവിൽ കേവലം ഒരുപിടി മണ്ണല്ല, ജനകോടികളെ നാമായി നിർത്തുന്ന ജന്മഗൃ ഹമാണ്. അതിനാൽ ഈ മാതാവിനെ , ഈ വരേണ്യ യെ വള്ളത്തോളിനോടൊപ്പം നമുക്ക് വന്ദിക്കുക.

വന്ദിപ്പിൻ മാതാവിനെ വന്ദിപ്പിൻ മാതാവിനെ.

എന്റെ, നമ്മുടെ ഭാരതത്തെ വന്ദിക്കുക

ഡോ സുവർണ്ണ നാലപ്പാട്ട്.

**ഉള്ളടക്കം.**

1. **മാഹിഷ്മതി 22- 44**
2. **ത്രിമൂർത്തികളും അമ്മദൈവവും പഴക്കം. 45-56**
3. **രുദ്രഗണിക 57-82**
4. **ക്ഷേത്രശൈലിയിലെ സാമ്യവും വ്യത്യാസവും**

# 1. മാഹിഷ്മതി.

മദ്ധ്യേന്ത്യയിൽ നർമ്മദാതീരത്തെ മാഹിഷ്മതിയാണ് ഹൈഹയയാദവവംശത്തിലെ കാർത്തവീര്യനെന്ന ചക്രവർത്തിയുടെ രാജധാനി. അദ്ദേഹത്തിനു മുമ്പ് അത് മാന്ധാതാവിന്റെ രാജധാനിയുമായ യിരുന്നു. ഈ നഗരം ഇപ്പോഴും മാന്ധാതാദ്വീപ് എന്ന പേരിൽ നിലനിൽക്കുന്നുണ്ട്. കിഴക്കേ നീമാർജില്ലയിലെ ഖാണ്ഡവത്തിന്റെ അതിർത്തിയിലാണ്. നർമ്മദാനദിയിലെ ഈ ദ്വീപും നദിക്ക് തെക്കെ കരയിലെ ഗോദാപുരവും കൂടി ഓങ്കാരേശ്വർ എന്ന് അറിയുന്നു. ഗോദ എന്നത് മൂഷകവംശത്തിലെ (കേരളം) സാധാരണനാമമാണ്. 12 ജ്യോതിർലിംഗങ്ങളിൽ രണ്ടെണ്ണം ഈ പുണ്യഭൂമിയിലാണ്. 110 കിമീ തെക്കുപടിഞ്ഞാറായി ഉജ്ജയിനിയിലെ മഹാകാലജ്യോതിർല്ലിംഗവുമുണ്ട്. കൂടാതെ നിരവധി ക്ഷേത്രങ്ങളും പൌരാണികക്ഷേത്രാവശിഷ്ടങ്ങളും ചിതറിക്കിടക്കുന്നു. മാന്ധാതാകോട്ടക്കകത്ത് ഗൌരീ സോമനാഥക്ഷേത്രം, കപിലേശ്വരസംഗമത്തിൽ ഓങ്കാരേശ്വരക്ഷേത്രം. അതിനപ്പുറം അമരേശ്വരവും കാശിവിശ്വനാഥനും. കൂടാതെ ചൌബിസ് അവതാരക്ഷേത്രവുമുണ്ട്. ഇവിടെ 9 ഭരണകാലം ഉണ്ടായിട്ടുണ്ട്.

1. സത്യയയുഗകാലത്ത് മാന്ധാതാവും മകനായ മുചുകുന്ദനും. ഇവർ കേരളത്തിലെ പെരുഞ്ചെല്ലൂരിലും ഭരിച്ചവരാണ്.

2. ഹിരണ്യകശിപു,പ്രഹ്ലാദൻ, വിരോചനൻ, മഹാബലി, ബാണൻ മഹാബലിയും ബാണനും കേരളവുമായി ബന്ധമുള്ളവരാണ്.
3. ത്രേതായുഗകാലത്ത് ഹൈഹയകാർത്തവീര്യനെ പരശുരാമൻ വധിച്ചു. അദ്ദേഹം ഇവിടെയാണ് തലസ്ഥാനമാക്കിയിരുന്നത്. പുത്രനായ ഇരാമഘടമൂഷകനെ പരശുരാമൻ മാഹിഷ്മതിക്കും കേരളത്തിനും രാജാവാക്കി.
4. വല്ലഭവംശം അഥവാ ഭീലുകളുടെ വംശം മൂഷകവംശത്തിന്റെ ശാഖയാണ്. അവരാണ് പിന്നെ ഭരിച്ചത്.
5. ഗുർജ്ജരപ്രതിഹാരരും പരമാരരും ചൌഹാൻ വംശവും. പ്രതിഹാരരെന്നാൽ കാവൽക്കാരാണ്. വിഷ്ണുവിന്റെ കാവൽക്കാരായ ഹിരണ്യകശിപുവും മഹാബലിയും പോലെ. ആ വംശമാണ് ഇവരും.
6. ചൌഹാൻ പരമ്പരയിലെ കന്നരദേവനും ബീരാം ദേവനും
7. ഖിൽജി, മുഗൾ,
8. ബ്രിട്ടീഷ്
9. ഇന്ത്യൻ യൂണിയൻ

1823ൽ മാൽക്കോമിന്റെ എ മെമ്മോയർ ഓഫ് സെൻട്രൽ ഇന്ത്യയിലാണ് ഈ പ്രദേശത്തെക്കുറിച്ച് ബ്രിട്ടീഷ് ചരിത്രം ആദ്യമായി വിവരിച്ചത്. 1871ൽ ഒരു ഇന്ത്യക്കാരൻ അവിടെവെച്ച് ശരീരത്യാഗം ചെയ്യുന്നത് കണ്ട ഫോർസൈറ്റ് ഈ പുണ്യസ്ഥാനത്തെ പറ്റി പഠിച്ചെഴുതി. 1870ലെ ഗസറ്റിയറിലും ഇതിനെ പറയുന്നുണ്ട്. നിരവധി എപ്പിഗ്രാഫിക്ക് ലിഖിതങ്ങൾ കിട്ടി. 1876ൽ ഇൻഡ്യ ൻ

ആന്റിക്വറിയിൽ




രാവാ

ജി വാസുദേവതുള്ളു എഴുതി. അദ്ദേഹം

ശിവപുരാണത്തിലെ ഓങ്കാരേശ്വരക്ഷേത്രോത്ഭവത്തെ വർണ്ണിച്ചെഴുതി. 1893-94ൽ പുരാവസ്തുഗവേഷണം നടന്നു. 1897ൽ ഗൌരീശങ്കരക്ഷേത്രവും സിദ്ധനാഥാനന്ദക്ഷേത്രവും നിരവധി പൌരാണികശേഷിപ്പുകളും കണ്ടെടുത്തതിനെക്കുറിച്ച് റിപ്പോർട്ടുകൾ വന്നു. സിദ്ധിനാഥാനന്ദക്ഷേത്രത്തിലെ ആനകളെ നാഗ്പൂർ മ്യൂസിയത്തിലേക്ക് കൊണ്ടുപോയി. 1902 ഒക്ടോബർ 31ന് കർസൺ പ്രഭു സ്ഥലം സന്ദർശിച്ച് സിദ്ധിനാഥാനന്ദക്ഷേത്രം സംരക്ഷിക്കാനുള്ള ഉത്തരവ് ഇറക്കി. കസൻസ് (പടിഞ്ഞാറെ ഇന്ത്യയുടെ ആർക്കിയോളജിക്കൽ സർവ്വേ സുപ്രണ്ട്) കാവേരിനദിയുടെ വടക്കേകരയിലെ ചൌബിസ് അവതാരക്ഷേത്രം പരിരക്ഷിക്കാനും നീക്കം എടുത്തു. (ചിത്രത്തിൽ കാവേരിനദി കാണുക) മാർക്കണ്ഡേയപുരാണവും ദേവീമാഹാത്മ്യവും മാന്ധാതാദ്വീപിൽ വെച്ചാണ് രചിച്ചത്. മാഹിഷ്മതി മാന്ധാതാദ്വീപാണ്, മഹേശ്വരല്ല എന്ന് പുരാവസ്തു പണ്ഡിതർ സ്ഥിരീകരിച്ചു.

എപ്പിഗ്രാഫി

1. അർജ്ജുനവർമ്മൻ (പരമാര) കോപ്പർപ്ലേറ്റ്
2. ജയസിംഹ 1 (ജയവർമ്മൻ 2) രണ്ട് കോപ്പർപ്ലേറ്റ് ഗോദാർപുരത്തുനിന്ന്.
3. സിദ്ധനാഥക്ഷേത്രത്തിൽ പെട്ടിയിലാക്കി കുഴിച്ചിട്ട മൂന്ന് കോപ്പർപ്ലേറ്റ് . ദേവപാലന്റെ
4. അമരേശ്വരത്തും ചൌബിസ് അവതാരക്ഷേത്രത്തിലുമായി ശിലാലിഖിതം
5. നാലു കോപ്പര്പ്ലേറ്റ്. ജയസിംഹജയവർമ്മ 2 നർമ്മദയുടെ തെക്കേ കരയിൽ **കാശിവിശ്വേശ്വരക്ഷേത്രത്തിനടുത്തു നിന്ന്. നാഗരി ലിപി.**

അമരേശ്വരക്ഷേത്രത്തിലെ ശിലാലിഖിതം ചക്രവർത്തി പകർത്തി എഴുതി. അതിലൊന്നില് ഹലായുധസ്തോത്രമുണ്ട്, രണ്ടാമത്തേതിൽ ശിവമഹിമ്നാസ്തവമുണ്ട്. അമരേശ്വരത്തെ ഇടത്തെ വാതിൽപ്പാളിമേലുള്ള ലിഖിതം അമരേശ്വരനെന്ന് നാമം പറയുന്നു, എഴുതിയത് സംവത് 1619 (എഡി 1562ൽ)

6 ചെറിയ സിംഹാസനലിഖിതം (ബ്രാസ്)

## ജയസിംഹന്റെ മാന്ധാതാഗ്രാന്റ് (സംവത് 1112. എഡി 1055). 2 കോപ്പർ പ്ലേറ്റ്

പൂർണ്ണപതാകാമണ്ഡലത്തിലെ ഭീമഗ്രാമം (42 മക്തുലഗ്രാമങ്ങളുടെ കൂട്ടം) അമരേശ്വരത്തെ പട്ടശാലയിലെ ബ്രാഹ്മണർക്ക് ബ്രഹ്മദേയം കൊടുത്ത രേഖ. കൃഷ്ണപക്ഷത്രയോദശിക്ക് രാജാവു തന്നെ (സ്വയമാജ്ഞാ) കൊടുത്തതായി പറയുന്നു.ഗോദാർപുരത്തിനു കിഴക്കുള്ള ഭീമാപുരം ഭീമയും, 12 കിമീ തെക്കുള്ള മഥേല മക്തുലയും, മാന്ധാതാക്ക് 30 കിമീ തെക്കുകിഴക്കുള്ള പൂണാശാ പൂർണ്ണപതാകയുമാണ്.

## അമരേശ്വരത്തെ ശിലാലിഖിതം (ജയസിംഹ 1. 1120- സംവത്. എഡി 1063)

മാമ്മല്ലേശ്വരക്ഷേത്രത്തിന്റെ തെക്കും വടക്കും അർദ്ധമണ്ഡപച്ചുമരിൽ
സംസ്കൃതശ്ലോകങ്ങളുണ്ട് .നർമ്മദയുടെ തെക്കേകരയിൽ ഗോദാർപുരത്ത്. 17ആം നൂറ്റാണ്ടിൽ ക്ഷേത്രം പൂർണ്ണമായി തക ർത്തു. 18ആം നൂറ്റാണ്ടിൽ പേഷ്വ പുനർനിര്മ്മി ച്ചു. സിവലിംഗം തിരഞ്ഞ് കണ്ടുപിടിച്ചു. നാലു യുഗത്തെ

പ്രതിനിധീകരിച്ച് 4 അർഘങ്ങളിലാണ് നിൽക്കുന്നത്. ഓംകാര,കപിലസംഗത്തിന് നേർരേഖയിലാണ്. അവിടെ ചെറിയ ഒരു അരുവി നർമ്മദയോടു ചേരുന്നു. മാന്ധാതായിലെ അവസാനരാജാറാവു ദൌലത് സിംഗ് അവിടെ ഒരു ക്ഷേത്രം പണിതു. 1063ൽ. ഒരേ ലിപികനാണ് ലിഖിതങ്ങൾ കൊത്തിയിരിക്കുന്നത്.

വടക്കേ ചുമരിലെ സ്തോത്രം 1. 8 വരിയിൽ 9 ശ്ലോകം നർമ്മദാസ്തുതി. 2. 22 വരി 40 ശ്ലോകം ശിവമഹിമ്നാസ്തോത്രം. 3. 3 വരി ഒരു ശ്ലോകം ശിവപാർവ്വതീസ്തുതി.

നർമ്മദാസ്തുതി ശങ്കരാചാര്യരുടെതല്ല (നർമ്മദാഷ്ടകം) എന്ന പ്രത്യേകത ഉണ്ട്. ഇതും തുടർന്നു വരുന്ന ശ്ലോകങ്ങളും ഒരേ ദിനം എഴുതിയതാണ്.

വടക്കേ ചുമരിലെ പുഷ്പദന്തശിവമഹിമ്നാസ്തോത്രം. 31ആം ശ്ലോകം കഴിഞ്ഞാൽ ഇതി മഹിമ്നാസ്തവം സമാപ്തം എന്നുണ്ട്. (ബ്രൌൺ)ചക്രവർത്തി 40 എന്ന് പറയുന്നു.ലിപികനാമം അവസാനത്തെ വരിയിലുണ്ട്. ശ്രീശ്രീ അമരേശ്വരദേവാഗ്രത ശിവഭക്തഭട്ടാരകഗന്ധർവ്വരാജാ പരമഭക്ത്യാ സ്തുതിം ഇയം സ്വയം ആലിഖാത് സംവത് 1020 കാർത്തികാ വദി 13. ഹലായുധസ്തോത്രത്തിൽ ഗന്ധധ്വജ എന്നാണ് ഗന്ധർവ്വരാജാ എന്നല്ല.

തെക്കേ ചുമരിലാണ് ഹലായുധസ്തോത്രം. 56 വരി. 1-48 വരെ ഹലായുധസ്തോത്രം. 61 ശ്ലോകം. മന്ദാക്രാന്താവൃത്തം. തുടർന്ന് ഓരോന്ന് വീതം അനുഷ്ഠുപ്പും ശാർദ്ദൂലവിക്രീഡിതവും. അവസാനം

അനുഷ്ഠുപ്പിൽ കവിയെക്കുറിച്ച് പറയുന്നു. ദക്ഷി ണരാധയിലെ നവഗ്രാമത്തിലെ ഹലായുധബ്രാഹ്മ

. ണനാണ് കവി. 48ആം ശ്ലോകാവസാനം രണ്ട് തണ്ടുള്ള പൂകൊണ്ട് ഹലായുധസ്തോത്രത്തെ വേർതിരിച്ചിട്ടുണ്ട്. 48-50 വരെ ശിവന്റെ 12 നാമവും പഞ്ചലിംഗവും.

അവിമുക്തശ്ച കേദാര ഓങ്കാരശ്ചാമരസ്തഥാ
പഞ്ചമം തു മഹാകാലാ പഞ്ചലിംഗപ്രകീർത്തയേ.

51-56 വരി ഗദ്യമാണ്. രണ്ട് ഭാഗമായി സ്വസ്തി! , ഓം സ്വസ്തി! എന്നാരംഭിക്കുന്നു. താനടക്കം 6 പേരെ പ്രകീർത്തിക്കുന്നു.

സ്വസ്തി!

1. പാശുപതാചാര്യഭട്ടാരകശ്രീഭാവവാത്മീക ശ്രീ സോമേശ്വരദേവ മഠത്തിലെ അന്തേവാസി. ശ്രീഭോജനഗരത്തിലെ നന്ദീയകത്തിൽനിന്ന് വന്നു. പ്രസിദ്ധഗോത്രത്തിൽ പിറന്ന് യമനിയമസം യമമെന്ന മൂന്നും പാലിച്ച് വേദപാരംഗതനായി സദാ ത്രിഭുവനനാഥനായ അമരേശ്വരനെ ധ്യാനിച്ച് ജീവിക്കുന്നു.
2. ത്രിസന്ധ്യകളെ പാലിക്കുന്ന ശിഷ്യൻ സദാ അമരേശ്വരനെ പൂവിനെ വണ്ടെന്നപോലെ പ്രാ പിക്കുന്ന ഭട്ടാരകഭാവസമുദ്ര സ്ഥിരമായി അമരേശ്വരവിഗ്രഹത്തിനു സമീപം വസിക്കുന്നു
3. പണ്ഡിതഭാവവിരിഞ്ചി സദാ ശിവനെ വണങ്ങുന്നു ഓം സ്വസ്തി!.
4. ത്രിലോകത്തിലും പ്രസിദ്ധമായ അമരേശ്വരക്ഷേ ത്രത്തിൽ പരമഭട്ടാരകശ്രീ സുപൂജിതരാശി ദേവഗുക്കന്മാരെ സദാ പൂജിച്ച് ജീവിക്കുന്നു.

5. അദ്ദേഹത്തിന്റെ ശിഷ്യൻ വിവേകരാശി
6. അദ്ദേഹത്തിന്റെ ശിഷ്യൻ പണ്ഡിതഗന്ധധ്വജൻ. കാപാലഗോത്രം . ജന്മേനാ ശാന്തനും ഭക്തനും ശിവമഹിമ്നാ , ഹലായുദസ്തുതി ഇവ ഭക്തിപൂർവ്വം ആലെഖനം ചെയ്തു. സംവത് 1120. കാർത്തികവാദി 13 മംഗലം മഹാശ്രീ.

9 ലിഖിതം തെക്കേ ചുമരിലുണ്ട്. സ്ത്രോത്രലിഖിത ങ്ങളേക്കാൾ പഴയവയാണ്. (പാലിയോഗ്രാഫി).

മാന്ദാതാസിംഹാസനലിഖിതം സംവദം 1247. എഡി 1120. വിന്ധ്യവർമ്മകാലം. ചെറിയതാണ്. ആഷാ ഢം രവിദിനെ 14.

സീഹോർ കോപ്പർപ്ലേറ്റ് അർജ്ജുനവർമ്മൻഃ-സംവത് 1272ൽ (എഡി 1215) പരമാരരാജാവ് അർജ്ജുന വർമ്മൻ നർമ്മദയുടെ വടക്കേ തീരത്ത് വഗാരാ പ്രതിജാഗരണത്തിലെ ഹത്തിനവർ ഗ്രാമം ഗോവിന്ദ ശർമ്മനെന്ന ബ്രാഹ്മണന് ദാനം ചെയ്ത രേഖയാണ്. ഭദ്രപാദത്തിൽ പൂർണ്ണചന്ദ്രഗ്രഹണദിനം രേവാ കപിലാ നദികളിലെ സംഗമസ്ഥാനത്ത് കുളിച്ച്, ഓങ്കാരനാഥന്റെ പത്നി ഭവാനിയേയും ചക്രസ്വാ മിയുടെ പത്നി ലക്ഷ്മിയേയും തൊഴുതശേഷം അമരേശ്വരക്ഷേത്രത്തിൽ വെച്ചാണ് ദാനം.

ദേവപാലന്റെ മാമ്ധാതാ കോപ്പർപ്ലേറ്റ്ഃ- സംവത് 1282 (എഡി 1225). ചന്ദ്രഗ്രഹണവേളയിൽ രേ വാ നദിയിൽ കുളിച്ച് മാഹിഷ്മതിയിൽ വെച്ച് ദേവ പാലൻ ചെയ്ത ദാനം.
മഹ്വദപ്രതിജാഗരണത്തിലെ സനാജുനാഗ്രാമം 32 ബ്രാഹ്മണർക്ക് ദാനം ചെയ്തി രിക്കുന്നു. അവരുടെ ഗോത്രം പ്രവരം പിതാവ് പിതാവിന്റെ പിതാവ് ജന്മസ്ഥലം വ േദശാഖ ഉൾപ്പെട്ട സകല വിവരവും

തരുന്നുണ്ട്. സനാജുനാ മാന്ധാതാക്ക് 20 കിമീ തെക്കാണ്. മഹ്വദ (മൊഹദ്) സനാജുനക്ക് 40 കിമീ തെക്ക്. ത്രിപുരി അകോല മഥുര ഹസ്തിനപുരം മുതലായി ദൂരസ്ഥലങ്ങ ളിൽനിന്നും ബ്രാഹ്മണരുണ്ട്. തക്കാരിയിലെ ചതു ർവ്വേദി ജനാർദ്ദനൻ, ഘടൌസരിയിലെ ദ്വിവേദി ധാമദേവശർമ്മൻ, മുതലായവരുടെ കൂടെ നവഗ്രാ മത്തിലെ അഗ്നിഹോത്രി മാധവശർമ്മനും ഉണ്ട്.

.

ജയസിംഹൻ ജയവർമ്മൻ 2വിന്റെ മാന്ധാതാ കോപ്പർപ്ലേറ്റ്ഃ സംവത് 1317 (എഡി 1261) ഗോദാർപുരത്ത് വെച്ചാണ് ദാനം. ജയവർമ്മൻ തന്റെ പ്രതിഹാരനായ ഗംഗാദേവനെക്കൊണ്ട് മഹൌദപതകത്തിലെ വടൌദഗ്രാമത്തിലെ ബാക്കി നേരത്തെ പറഞ്ഞ ലിസ്റ്റിലെ മൂന്നു ബ്രാഹ്മണർക്ക് കൊടുപ്പിച്ചു രേവയുടെ തെക്കേ കരയിലെ അമരേ ശ്വരക്ഷേ ത്രത്തിൽ വെച്ചാണ് ഗംഗാദേവന് അത് ചെയ്യുന്നത്. .രേവാകപിലാസംഗമത്തിൽ കുളിച്ച് അമരേശ്വരനെ വന്ദിച്ച് പഞ്ചോപചാരപൂജ ചെയ്തശേഷമാണ്. വടൌദ മാന്ധാതാക്ക് 15 കിമീ തെക്കുപടിഞ്ഞാറുള്ള ബറൂദ് ആണ്. മഹൌദപാ തകം മുമ്പിലത്തെ ലിഖിതത്തിലെ സനാജുനഗ്രാമം തന്നെ. വിവിധവിഷയങ്ങൾ പഠിപ്പിക്കാനായി ബ്രാ ഹ്മണരെ കൊണ്ടുവന്ന് പാർപ്പിച്ച അഗ്രഹാരവും വിദ്യാകേന്ദ്രവും 10 വർഷക്കാലമായിട്ടും അവിടെ ഉണ്ട് .

മാന്ധാതാ കോപ്പർപ്ലേറ്റ് ജയസിംഹജയവർമ്മൻ 2വിന്റെ സംവത് 1221 (എഡി 1274). നർമ്മദക്ക്

തെക്കേ കരയിൽ, കാശിവിശ്വനാഥക്ഷേത്രത്തിന്റെ പറമ്പ് കാർത്തികമേളക്ക് വൃത്തിയാക്കുന്ന സമയത്ത് കിട്ടിയതാണ്.നാലു ഗ്രാമം ബ്രഹ്മപുരിയിലെ 14 ബ്രാഹ്മണർക്ക് മാന്ധാതൃദുർഗ്ഗാക്ഷേത്രത്തിൽ വെച്ച് സാധനിക അനന്യസിംഹൻ തന്റെ 4 മക്കളുമായി ചേർന്ന്, പരമാരരാജാ ജയസിംഹൻ രണ്ടാമന്റെ അനുമതിയോടെ ദാനം ചെയ്തു. അദ്ദേഹം ജംബുകേശ്വരക്ഷേത്രം നിർമ്മിച്ചു.പശുപതിക്ഷേത്രമായ ഓങ്കാരേശ്വപക്ഷേത്രസമീപം തടാകം കുഴിപ്പിച്ചു. മാന്ധാതൃദുർഗ്ഗം ബ്രഹ്മപുരിയാണെന്നും അത് താന് മുമ്പ് പണ്ഡിതമണ്ഡപദുർഗ്ഗം (മാണ്ഡുകോട്ട) മാതൃകയിൽ നിർമ്മിച്ചു എന്നും പറയുന്നു.

മാന്ധാതാ നാണയങ്ങൾഃ-രണ്ടു വിധം പഴയ നാണ്യവും ഒരു വിധം മദ്ധ്യകാലനാണ്യവുമാണ് കിട്ടിയത്. മൂന്ന് എണ്ണത്തിൽ കുരപുരുികാ എന്ന് കാണുന്നു. പുരിക പുരാതനമായ നാഗരാജധാനിയാണ്. ബാർഹൂതിനു സമീപം സ്തൂപങ്ങളിൽ ഈ പേരുണ്ട്. നർമ്മേദക്ക് തെക്ക് ഹർസൂദിനടുത്തെ ഗ്രാമത്തിലാണ് കുൽക്കർർണ്ണിക്ക് രണ്ട് കുരപുരികാനാണ്യം കിട്ടിയത്. മുചുകുന്ദൻ നിർമ്മിച്ച രണ്ടാമത്തെ നഗരമെന്ന് അറിയുന്ന പുരിക (ഫ്ലീറ്റ്1910) മാന്ധാതാദ്വീപിനു തെക്ക് നർമ്മദയുടെ തെക്കേ കരയിലെ ഗോദൂർപുരം, ബൈനപുരം(ഴൈണപുരം) ബാമൂൻപുരം(വാമൂൻ)ധൂക്ക എന്നീ ഗ്രാമങ്ങൾ ഉൾപ്പെട്ടതാണ്. പുരിക അവന്തിദേശത്ത് സത്പുരക്ക് അടുത്ത് മാഹിഷ്മതിക്ക് തെക്കാണെന്നാണ് പണ്ഡിതാഭിപ്രായം. ഇതേ സ്ഥാനത്തുനിന്ന് രണ്ട് നാണ്യം കുരപുരിക എന്ന് എഴുതിയവ ലഭിച്ചത്

കുൽക്കർണി ചൂണ്ടിക്കാട്ടുന്നു. ആർകെ ശർമ്മ ഓങ്കാരേശ്വർ ഇപ്പോഴും പുരിക എന്നാണ് അറിയപ്പെടുന്നതെന്ന് ചൂണ്ടിക്കാട്ടുന്നു. കേരളത്തിലുള്ള നമുക്ക് ഇതിലൊരു പ്രാധാന്യം ഉണ്ട്. ഒന്നാമതായി ഗോദാർപുരം ഗോദാനാമമുള്ള കേരളീയനാമമാണ്. രണ്ടാമതായി, മുചുകുന്ദനെന്ന രാജാവ് ആദ്യം നിർമ്മിച്ച നഗരം കേരളത്തിലെ വടക്കൻ മലബാറിലാണ്. അത് ഇപ്പോഴും ആ പേരിലാണ് നിൽക്കുന്നത്. നാഗങ്ങളാണ് മലബാറിലുള്ളവരെന്ന് തമിഴിലെ ഗ്രന്ഥങ്ങൾ പറയുന്നു. 1988ൽ എസ് കെ ഭട്ട് ആദ്യമായി മാഹിഷ്മതി നാണ്യങ്ങൾ കണ്ടെടുത്ത് അവയിലെ ലിഖിതം മാടമേ എന്നാണ് വായിച്ചത് അദ്ദേഹം മാടസ്മതി നാണ്യങ്ങളെന്നാണ് വിളിച്ചതും. പിന്നീടാണ് കുൽക്കർണ്ണി ഇത് മാന്ധാതാ മാഹിഷ്മതിനാണ്യമാണെന്ന് പറഞ്ഞത്. ആദ്യകാലത്തെ മൂഷകരാജ വംശക്കാരെ മാടഭൂപതിമാരെന്നാണ് കേരളവും വിളിക്കുന്നത്.നർമ്മദാതീരത്ത് 50 കിമീ ദൂരത്തിലായി മഹേശ്വർ, മാന്ധാതാ എന്ന് രണ്ടു നഗരങ്ങളും ഉൾപ്പെട്ട സ്ഥലമാണ് മാഹിഷ്മതി. മഹേശ്വർ കൂടുതൽ പടിഞ്ഞാട്ട് നീങ്ങിയും മാന്ധാതാ കിഴക്കുമാണ്. കിഴക്കുള്ള മാഹിഷ്മതിയെ മാടസ്മതി എന്നും പറഞ്ഞിരുന്നു എന്ന് സാരം. (മാടഭൂപതി) വന്ദേരിയിലെ പടിഞ്ഞാറെ സ്ഥാനത്തിന് മഹോദയപുരം എന്നും കിഴക്കേ സ്ഥാനത്തിന്(ദേശമംഗലം) കുലശേഖരപുരം എന്നും പറയുന്ന പോലെ.

-ശ്രീഓങ്കാരനാണ്യങ്ങൾ: ഭഗവാൻലാൽ ഇന്ദ്രാജിയും എ എസ് അൽത്തേക്കറും ഓരോന്നുവീതം ശ്രീഓം

കാര എന്ന ലിഖിതത്തോടെയുള്ള ഗദൈയനാണ്യ ങ്ങൾ കണ്ടെടുത്തു. ഇവ ഓങ്കാരേശ്വരക്ഷേത്ര ത്തിൽനിന്ന് പുറത്തിറക്കിയ നാണ്യങ്ങളാണെന്ന് അൽത്തേക്കർ. ഗദൈയനാണ്യങ്ങൾ മദ്ധ്യേന്ത്യയിൽ വളരെ കാലമായി പ്രചാരത്തിലുള്ളതാണ്. അത് മാന്ധാതായിലും പ്രചാരത്തിലായതിൽ അത്ഭുതമില്ല. എന്നാൽ ക്ഷേത്രാധികാരികൾ സാധാരണയായി നാണ്യം അടിക്കാറില്ല. 1951ൽ എച്. വി ത്രിവേദി 7 വെള്ളിനാണ്യവും 2 ചെമ്പുനാണ്യവും ശ്രീഓങ്കാ ര ലിഖിതത്തോടെ റിപ്പോർട്ട് ചെയ്തു. (മാൾവയി ൽനിന്ന്).1953ൽ 30 വെള്ളിപൂശിയ ചെമ്പുനാണ്യ വും കിട്ടി. (ത്രിവേദി). ശ്രീഓങ്കാരഗഢയനാണ്യങ്ങൾ വളരെ പോപ്പുലറായിരുന്നു എന്നും അവ അടിച്ച രാജാവ് ഓങ്കാരേശ്വരനോടുള്ള ഭക്തിയാലാണ് ആ ലിഖിതം കൊത്തിയതെന്നും ത്രിവേദി കരുതുന്നു. ഇത് ശരി വെക്കുന്ന നാണ്യശേഖരം 1961-62ൽ കിഴക്കൻനീമാർജില്ലയിലെ ഹർസൂദ് തഹ്സീൽ മോഹാനിയ ഖുർദ്ദയിൽ 200 നാണ്യം (വെള്ളിചെ മ്പ് കലർന്നവ) കിട്ടിയതിൽ 100 എണ്ണം ശ്രീഓങ്കാ രഗഢയനാണ്യങ്ങളായിരുന്നു. 10-11 നൂറ്റാണ്ട് എന്നാണ് ഇവയുടെ കാലം ഗണിച്ചിരിക്കുന്നത്.

ജോൺ എസ് ഡേയൽ 1990ൽ നരസിംഹപുരം ജില്ലയിൽ 327 ഇത്തരം നാണ്യം റിപ്പോർട്ട് ചെയ്തു. മാൾവയിലെ പരമാരരാജാക്കന്മാരുടെ പ്രസിദ്ധനാണ്യം ആണിവ എന്ന് അപ്രകാരം തെളിഞ്ഞു. 1318ൽ താക്കൂറ ഫേരു (അലാവുദീൻ ഖിൽജിയുടെ ഖനിഅദ്ധ്യക്ഷൻ)എഴുതിയ ദ്രവ്യപ രീക്ഷ എന്ന ഗ്രന്ഥം വെച്ച് ഇത് ദേവപാലനു

ശേഷമോ തൊട്ടുമുമ്പോ വന്നവയാണെന്ന് ഡേയൽ കരുതുന്നു. ഈ പുസ്തകത്തിൽ മാൾവയിലെ 15 തരം നാണ്യം പറയുന്നുണ്ട്. രണ്ടാമത്തേതാണ് ദ്യുപാലപുരി 4.24 ഗ്രാം ഭാരം വരും. പരമാര രാജാ ദേവപാലനാണ് ഇത് ഇറക്കിയിരുന്നത്. (പ്രതിപാൽ ഭാട്ടിയ) ഡേയൽ പരമാരനാണ്യങ്ങളെ രണ്ടാക്കി തിരിച്ചു. ജ ,മ എന്ന രണ്ടിലൊരു അക്ഷരമുള്ളത്. കെ കെ മഹേശ്വരി മറ്റൊരു തരമാണ് ഈ നാണ്യങ്ങളെ ക്ലാസിഫൈ ചെയ്തത്.

1. യുദ്ധരംഗം ഉള്ളത് (വിന്ധ്യവർമ്മകാലം)

2. ഹോമകുണ്ഡവും ശ്രീഓങ്കാരലിഖിതവും ഉള്ളത്

3 ശ്രീജൈതവർമ്മദേവ ലിഖിതം (ജയവർമ്മജയ സിംഹ 2 കാലം).

യുദ്ധരംഗം ഉള്ളവ 12 എണ്ണം വിന്ധ്യവർമ്മകാലം 1187-1194

യുദ്ധരംഗവും ജ എന്ന അക്ഷരവും 1. സുഭടവർമ്മ കാലം 1194-1210

ഹോമകുണ്ഡം ജ എന്ന അക്ഷരത്തോടെ 2 സുഭടവ ർമ്മകാലം

ഹോമകുണ്ഡം മ എന്ന അക്ഷരത്തോടെ 4 സുഭടവ ർമ്മകാലം.

ഓങ്കാരേശ്വര ജ എന്ന അക്ഷരത്തോടെ 2 അർജ്ജുന വർമ്മകാലം 1210-1218

ഓങ്കാരേശ്വര മ എന്ന അക്ഷരം 5 അർജ്ജുനവർമ്മ കാലം

ഇവയിലെല്ലാം വെള്ളിയാണ് കൂടുതൽ. വെള്ളി കുറവുള്ളവ ദേവപാലകാലത്തെ നാണ്യങ്ങളാണ്.

ദേവപാലനാണ്യങ്ങൾഃ-

ശ്രീഓങ്കാര ജ അക്ഷരം 9 1218-1235 ദേവപാല

ശ്രീഓങ്കാര മ അക്ഷരം 2 ദേവപാലകാലം

ഹോമകുണ്ഡം ശ്രീല അക്ഷരം 1 ജയതുംഗിദേവ 1235-1255

ഹോമകുണ്ഡം വീ അക്ഷരം ജയതുംഗിദേവ

ശ്രീജൈതവർമ്മദേവ ജ അക്ഷരം 1 ജയസിംഹ 1. 1235-1275

ശ്രീജൈതവർമ്മദേവ ജയസിംഹ 1 കാലം

ജ, മ ഇവ വെവ്വേറെ ഖനികളെ സൂചിപ്പിക്കുന്നതാവാമെന്ന് കരുതുന്നു. ജ യുദ്ധജയത്തിന്റെ ആദ്യാക്ഷരവും (ജയം) മ ഹോമത്തിന്റെ അവസാനാക്ഷരവുമാണെന്നും (ഹോമ) ക്ഷത്രിയ,ബ്രാഹ്മണ (ബ്രഹ്മക്ഷത്ര)വംശങ്ങളുടെ സിംബലാണെന്നും അഭിപ്രായവുമുണ്ട്. ജ എന്നെഴുതിയ നാണ്യങ്ങളിലാണ് കൂടുതൽ വെള്ളി അംശം. ശ്രീല, വി (വിജയ)ഇവ അവസാനകാലത്തെ നാണ്യങ്ങളിലാണ്. വെള്ളി കുറഞ്ഞുകുറഞ്ഞുവരുന്നത് അക്കാലത്തെ ധനസ്ഥിതിയെ കാണിക്കുന്നു. (12-13 നൂറ്റാണ്ട്)

## ചരിത്രപരമായ പ്രാധാന്യം

ധാരാനഗരത്തിലെ പരമാരസാമ്രാജ്യത്തിന്റെ ചരിത്ര ത്തിലേക്ക് ഇവിടത്തെ ലിഖിതങ്ങളും വെളിച്ചം വീശു ന്നുണ്ട്. ഉജ്ജയിനിയിലാണ് ഈ സാമ്രാജ്യത്തെക്കുറിച്ച രേഖകൾ ഏറെ കിട്ടിയിട്ടുള്ളത്. രണ്ടാമത്തെ സ്ഥലമാ ണ് മാന്ധാതാദ്വീപം. 220 വർഷകാലത്തെ 5 രാജാക്ക ന്മാരുടെ രേഖ ഇവിടെ ഉണ്ട്. ഇവരെല്ലാം ആക്രമ ണങ്ങളെ പ്രതിരോധിക്കാനാണ് ശ്രമിച്ചിരിക്കുന്നത്. ഭോജന്റെ പിൻഗാമിയായ ജയസിംഹൻ 1 തന്റെ ധാരാ നഗരം കീഴടങ്ങിയശേഷം പടിഞ്ഞാറൻചാലൂക്യ രുടെ സഹായത്തോടെ വീണ്ടും മാളവത്തിലെ രാജാവായത് എഡി 1055ലാണ്. അമരേശ്വരലിംഗപ്രതിഷ്ഠയും അവിടത്തെ പാഠശാലയും അതോടനുബന്ധിച്ചാണ് ഉണ്ടാവുന്നത്. എന്നാൽ ജയസിംഹനു മുമ്പും അമ രേശ്വരമുണ്ടെന്ന് മാമല്ലേശ്വരത്തെ ലിഖിതം സൂചിപ്പി ക്കുന്നു. അവിടെ പാശുപതന്മാരുടെ ഒരു കേന്ദ്രമായി രുന്നു എന്നും. സംസ്കൃതത്തിലുള്ള  നല്ല ശ്ലോകങ്ങളും ഇവിടെ ഒരു വിദ്യാകേന്ദ്രമായിരുന്നു എന്നതിന് തെളിവാണ്. പഞ്ചലിംഗങ്ങളെ പറയുന്നതും ശ്രദ്ധേയമാണ്. 12 ദ്വാദശജ്യോതിർലിംഗങ്ങളിലെ 5 എണ്ണം പറയുന്നുണ്ട്. ജയസിംഹനു ശേഷം 150 വർഷത്തേക്ക് മാന്ധാതാരാജവംശത്തെക്കുറിച്ച് രേഖ കളില്ല.  അവരുടെ ഗോത്രക്കാരായ ഭീലുകളാണ് അവിടെ അപ്പോഴും ഭരിക്കുന്നത്. 1165ൽ നാഥുറാം ഭീലിനെ തോൽപ്പിച്ച് ഭരത് സിംഹചൌഹാൻ രാജാ വായി. അവരുടെ വംശമാണ് മാന്ധാതാറാവുമാർ. നാഥുറാം ഭീൽ വല്ലല (വല്ലഭ)വംശമാണ്. അദ്ദേഹത്തി ന്റെ മകളെ വിവാഹം കഴിച്ചത് ഭരത്സിംഹചൌഹാ

**നാണ്. അപ്രകാരം അവരും വല്ലഭവംശക്കാരായി ത്തീരുന്നു. (മരുമക്കത്തായം വഴി).**

**കുറച്ചുകാലം ഗുജറാത്തിലെ ചാലൂക്യരാജാവ് വിന്ധ്യ വർമ്മൻ രാജ്യം ഭരിച്ച ശേഷം വീണ്ടും പരമാരന്മാ ർക്ക് കിട്ടി. അക്കാലത്താണ് യുദ്ധരംഗമുള്ള നാണ്യം അടിക്കുന്നത്. വിന്ധ്യവർമ്മന്റെ പേരക്കുട്ടിയാണ് അർജ്ജുനവർമ്മൻ. അദ്ദേഹത്തിന്റെ പിൻഗാമി ദേവപാലന്റെ കാലത്താണ് 32 ബ്രാഹ്മണരുടെ സംഘം അവിടെ താമസമാക്കുന്നത്. ദേവപാലന്റെ രണ്ടാമത്തെ മകനാണ് ജയസിംഹജയവർമ്മൻ 2. അദ്ദേഹത്തിന്റെ ആദ്യദാനം മണ്ഡപദുർഗ്ഗം (മാണ്ഡു) എന്ന സ്ഥലത്താ ണ്.**

**സ്കന്ധപുരാണത്തിലും മറ്റ് ശൈവസാഹിത്യത്തിലും തരുന്ന ശൈവായതനങ്ങളുടെ ലിസ്റ്റിൽ അമരേശ്വരമില്ല എന്ന് പീറ്റർ സി ബിഷപ്പ് ചൂണ്ടിക്കാട്ടുന്നു. ബിഷപ്പ് ഈ ഗ്രന്ഥം ആറാം നൂറ്റാണ്ടിലാണ് രചിച്ചതെന്ന് കരു തുന്നു. പഞ്ചാഷ്ടകം അമരേശ്വരത്തെ പാശുപതരാണ് ഉണ്ടാക്കിയതെന്നാണ് കാണുന്നത്. അതായത് ആറാം നൂറ്റാണ്ടിനു മുമ്പേ അമരേശ്വരം ഉണ്ടാവണമെന്ന് സമർത്ഥിക്കുന്നു.**(സാൻഡേഴ്സന്റെ അഭിപ്രായം വെച്ച്). പിച്ചുമതത്തിൽ ഓങ്കാരേശ്വരത്തെ കുറിച്ച് പറയുന്നുണ്ട്. ഓങ്കാരേശ്വരത്തെ പശുപതിയുടെ ക്ഷേത്രമെന്ന് ലിഖിതം പറയുന്നത് ഇവിടത്തെ പാശുപതസമ്പ്രദായത്തെ കാണിക്കുന്നു. അമരേശ്വ രവും ഓങ്കാരേശ്വരവും വേർപിരിയാനാവാത്ത ഇരട്ടകളെപ്പോലെയാണെന്ന് കാണുന്നു.

## പഞ്ചലിംഗവും ദ്വാദശജ്യോതിർലിംഗവും

ജ്ഞാനസംഹിത, കോടിരുദ്രസംഹിത, ശതരുദ്രസം ഹിത ഇവയിലാണ് ദ്വാദശജ്യോതിർലിംഗങ്ങളെ പറയുന്നത്. ഇവയെല്ലാം ശിവപുരാണത്തിന്റെ ഭാഗങ്ങളാണ്. വാരാണസിയിലെ ജ്യോതിർലിംഗ യാത്രയുമായി ബന്ധപ്പെട്ടാണ് 12 ജ്യോതിർലിംഗസ്ഥാ നം പറയുന്നത്. ഹലായുധസ്തോത്രത്തിലെ പഞ്ച ലിംഗത്തിൽ ശ്രീഗിരി(ശ്രീപർവ്വതം), വാരാണസി ഇവയിലെ ജ്യോതിർലിംഗങ്ങളുമുണ്ട്. ശ്രീഗിരി കാലമുഖ,കാപാലികരുടെ പ്രസിദ്ധകേന്ദ്രമാണ്. കാപാലികരാണ് ആദ്യമായി ജ്യോതിർലിംഗമെന്ന ആശയവും യാത്രയും ഉണ്ടാക്കിയതെന്ന് ഹലായു ധസ്തോത്രം വെച്ച് അനുമാനിക്കുന്നു. അത് ഹലാ യുധസ്തോത്രം ഉണ്ടാവുന്നതിനു മുമ്പേ നിലവിലുണ്ട്. തെക്കേ ഇന്ത്യയിൽനിന്ന് അത് കടൽ കടന്ന് ഇന്തോ നേഷ്യയിലെത്തിയതിന്റെ തെളിവുകളുണ്ട്.

1287ൽ രചിക്കപ്പെട്ട ചിന്ത്രപ്രശസ്തി ത്രിപുരാന്ത കനെന്ന പാശുപതൻ സോമനാഥത്തിൽനിന്ന് 12 ജ്യോതിർലിംഗസ്ഥാനം സന്ദർശിച്ചത് പറയുന്നു. മഹാഭാരതത്തിൽ ഹലായുധനായ ബലരാമനാണ് ഈ യാത്ര നടത്തുന്നത്. ചിന്ദ്രപ്രശസ്തിപ്രകാരമുള്ള ത്രിപുരാന്തകന്റെ സഞ്ചാരമാർഗ്ഗം ഇപ്രകാരം. പ്രഭാസം, രാമേശ്വരം, ത്രയംബകം, നർമ്മദാതടം ശ്രീഗിരി, പ്രയാഗ,കേദാരം, തിരിച്ച് പ്രഭാസം. രാമേശ്വരം തെക്ക്, പ്രഭാസം പടിഞ്ഞാറ്, കേദാരം വടക്ക്, ശ്രീഗിരി കിഴക്ക്. ഈ നാലു ഭാഗവും സാന്നി ദ്ധ്യത്താൽ പവിത്രമാക്കിയ ശേഷം വാത്മീകിരാശി ശിഷ്യനായ ത്രിപുരാന്തകൻ മറ്റു സ്ഥാനങ്ങളും പാവനമാക്കാനാഗ്രഹിച്ചു എന്നാണ് 22ആം വരി പറയുന്നത് .




**നർമ്മദാതീരത്ത് പഞ്ചലിംഗക്ഷേത്രങ്ങളുണ്ട്. ഇവയെ ക്കൂടി ചേർത്ത് 12 ലിംഗം. അങ്ങനെ, ജ്യോതിർലിംഗ ക്ഷേത്ര സന്ദർശനപാത ഇപ്രകാരമാവുന്നു. പഞ്ചലിം ഗം സന്ദർശിച്ച ത്രിപുരാന്തകൻ പഞ്ചമുഖനായ ശ്രീക ണ്ഠശിവനെ 5 ലിംഗമായി സോമേശ്വരക്ഷേത്രത്തിന്റെ വടക്കേ മണ്ഡപത്തിൽ പ്രതിഷ്ഠിച്ചു എന്ന് ചിന്ത്രപ്ര ശസ്തി. കേരളത്തിലും വടുകേശ്വരം തളിയിൽ 5 ലിംഗങ്ങളാണ് പ്രതിഷ്ഠ. ഇവിടെ ലോറൻസൺ(1992) ചൂണ്ടിക്കാട്ടിയ സോമേശ്വരപാശു പതരും കർണ്ണാടക**

ത്തിലെ ബെലഗാവേ കാലമുഖരും അവരുടെ ലകുലീ ശബന്ധവും പ്രസക്തമാണ്. കേരളകർണ്ണാടകദേശത്തെ ലകുലീശർ പഴയ കാരൂഷകന്മാരുടെ പിൻതലമുറയാണ്. ലകുലീശന്റെ ശിഷ്യരാണ്.




ബെലഗാവേ പഞ്ചലിംഗക്ഷേത്രം കാലമുഖരുടേതാണ്. സോമനാഥത്തിലെ പഞ്ചലിംഗം ത്രിപുരാന്തകനാണ് പ്രതിഷ്ഠിച്ചത്. അദ്ദേഹത്തിന്റെ ഗുരു വാത്മീകിരാശി. ഈ നാമം മൂവരകോനേയസന്തതികളുടെ പുരോഹിതരുടെ നാമമാണ്. (മൂവർ കോൻ. ചേരചോളപാണ്ഡ്യ)

ഹിമാലയത്തിലെ കേദാരവും കുർണ്ണൂലിലെ ശ്രീപ
ർവ്വതവും കാലമുഖരുടെ കേന്ദ്രങ്ങളാണ്.

ജ്യോതിർലിംഗസ്തോത്രം

സൌരാഷ്ട്രേ സോമനാഥശ്ച ശ്രീശൈലേ മല്ലികാർജ്ജുനം

ഉജ്ജയിന്യാം മഹാകാലം ഓങ്കാരേ പരമേശ്വരം

കേദാരം ഹിമവൽപാർശ്വേ ദക്ഷിണാം ഭീമശങ്കരം
വാരാണസ്യാം ച വിശ്വേശം ത്ര്യംബകം ഗൌതമീതടേ
സേതുബന്ധേ ച രാമേശം ഘുഷ്ണേശ്യം ച ശിവാലയേ
ദ്വാദശൈതാനി നാമാനി പ്രാതമുത്ഥായ പാഠയേത്
സർവ്വപാപവിനിർമുക്തോ സർവ്വസിദ്ധിഫലോ
ഭവേത്.

മാന്ധാതാ റാവുമാരുടെ വംശം

28 തലമുറ രേഖപ്പെടുത്തിയിട്ടുണ്ട്. 1165ൽ ഭീൽ മുഖ്യ
നിൽനിന്ന് അദ്ദേഹത്തിന്റെ പുത്രിയ വിവാഹം കഴിച്ച
ഭരത് സിംഹ ചൌഹാന് മാന്ധാതാ കിട്ടി. ഇവർ
ഭില്ലാല റാവുക്കൾ എന്ന് അറിയുന്നു. 1823ൽ ദൌലത്
റാവു സിന്ധ്യ (ഗ്വാളിയോർ)യുമായ സന്ധിയിൽ ഈ
ഭാഗം ബ്രിട്ടീഷുകാരുടേതല്ലാതായി. അക്കാലത്ത് തി
യോഡോര് ലോക്ക് മാന്ധാതാറാവുമാരെ സന്ദർശിച്ചി
ട്ടുണ്ട്. അദ്ദേഹം എഴുതിയത്, ആസീർഗാർഹ് കോട്ട
യിലെ . ലിഖിതത്തിൽ അദ്ദേഹത്തിന്റെ വംശം ഈ
കോട്ടയുടെ ഗവർണ്ണർമാരായിരുന്നു എന്നാണ്, മുഗൾ
കാലത്തും അത് തുടർന്നു. വംശാവലി പൃഥ്വീരാജി
ൽനിന്ന് ആരംഭിക്കുന്നു. ഗോൾഡൻ ലിസ്റ്റ് ഓഫ് ഇന്ത്യ
മൂന്നുപേരെ പ്രധാനമായി പറയുന്നുണ്ട്.

1. മോട്ടിസിങ്ങ് താക്കൂർ 1848 ഡിസംബർ 3ന് ജനി
ച്ചു. മാന്ധാതാ രാജാക്കന്മാരുടെ പരമ്പര. താക്കൂർ

ഛത്തർ സിംഗ് പരമ്പര ആരംഭിച്ചു. നിമാറിലെ മാന്ധാതായിൽ താമസം.

2. സർദാർസിംഗ് രാവത്ത്. 14 മാർച്ച് 1835 ജനനം. റാവത്ത് അഥവാ റാവു ബില്ലാലകുടുംബത്തിലെ പരമ്പരരാജവംശമാണ്. ഭരത് സിംഹ് ചൌഹാന്റെ രജപുത്രവംശമാണ്. ഭീൽമുഖ്യനായ നാഥുവിന്റെ പുത്രിയം വിവാഹം ചെയ്ത് മാന്ധാതാ 1165ലാണ് അദ്ദേഹം സ്വന്തമാക്കിയത്. താമസം നിമാറിലെ ധൻഗാവോൻ
3. യശ്വന്ത് സിംഹ് റാവു. ഭീൽരാജപുത്രിയെ വിവാഹം കഴിച്ച ചൌഹാൻ രാജവംശാംഗം. നിമാറിലെ മാന്ധാതായില് താമസം.

ഭാം ഘാർഹ്, ഭഗത്ഘാർഹ്, സേലം ബില്ലാലരാജാക്കന്മാരുടെ കുടുംബങ്ങളും ഇവിടത്തെ ഭില്ലാല രാജാക്കന്മാരുടെ കുടുംബമാണെന്നും കാണുന്നു.

( ഈ അദ്ധ്യായം jurgen neuss : Omkareswar - Mandhata .Tracing the forgotten history of a popular place .എന്ന റഫറൻസിനെ ആസ്പദമാക്കി എഴുതിയതാണ്. എഡി. Gerd J.R. Mevissen).5

## . .ത്രിമൂർത്തികളും അമ്മദൈവവും -പഴക്കം.

മുഖർത്തുവാനൈർഗണിതേ ശകാബ്ദെ ജസോദയേ കന്യഗതാർദ്ധചന്ദ്രേ

പുഷ്യസ്യ കൃഷ്ണദിവസോ ദശാർദ്ധേ പ്രതിഷ്ഠിതം ദേവിചതുർഭുജാഖ്യാം

ബാണം(5),ഋതു(6)മുഖം(1) എന്ന ശകാബ്ദ ത്തിൽ(561) ചന്ദ്രൻ പകുതി കന്യയിലേ ക്ക് പ്രവേശിച്ചിരിക്കെ, കൃഷ്ണപക്ഷം, പുഷ്യനക്ഷത്രത്തിൽ, ഝഷ ദയത്തിൽ (മകരലഗ്നം) ചതുർഭുജയായ ദേവിയെ പ്രതിഷ്ഠിച്ചു എന്ന് സംസ്കൃതലിഖിതം കാംബോഡിയയിലെ താ കേവ് ക്ഷേത്രത്തിലുണ്ട്. പണ്ഡിതർ ശകവർഷം 561 എന്നും 565 എന്നും തർക്കത്തിലാണ്. ഏതായാലും 4 വർഷമേ വ്യത്യാസമുള്ളൂ. (ശക 561 എഡി 639, ശക 565 എഡി 644) താ കേവിന് തെക്ക് മറ്റൊരു ലിഖിത ത്തിൽ ഭവവർമ്മൻ വിഷ്ണു ത്രൈലോക്യസാരന്ന് ക്ഷേത്രം പണിതതായി പറയുന്നു.

ശകേ ദ്വാരാഷ്ട്രവാണൈർ മൃഗപതിസഹിതേ ലഗ്ന ഭാവപ്രയാതേ

നന്ദാഷ്ടാർദ്ധിശകാബ്ദേ  മൃഗപതിസഹിതേ ലഗ്നഭാവ പ്രയാതേ

ബാണം(5) അഷ്ടം(8) നവദ്വാരം(9) ശകാബ്ദത്തിൽ, (പഞ്ചപാണ്ഡവ, അഷ്ടഗൃഹം, നന്ദവംശ)ത്തിലെ രാജാവായ ഭവവർമ്മൻ , ഉത്തരഫാൽഗുനീ നക്ഷ ത്രം, ബുധവാരം, ചൈത്രത്തിലെ ശുക്ലദ്വാദശിക്ക് പ്രതിഷ്ഠിച്ചു എന്നാണ് ലിഖിതം. ഭവവർമ്മൻ 1 എഡി 600ലാണ് ഭരിച്ചിരുന്നത്. ഭവവർമ്മൻ 2 , എഡി 657നു മുമ്പാണ് ഭരിച്ചിരുന്നത്. കാരണം അദ്ദേ ഹത്തിന്റെ പിൻഗാമിയായ ജയവർമ്മൻ സിംഹാസ

**നസ്ഥനായത് 657 ജൂൺ 14 നാണ്. 25 മാർച്ച് എഡി 655നാണ് വിഷ്ണുപ്രതിഷ്ഠ ചെയ്തിരിക്കുന്നത്. അംഗോറിലെ ആദ്യതലസ്ഥാനത്തിലെ ഹരിഹരാലയത്തിന്റെ (പ്രാഹ് കോ) നിർമ്മിതിയെക്കുറിച്ച് സംസ്കൃതലിഖിതം പറയുന്നു:-**

**ചന്ദ്രവ്യോമവസൂപലക്ഷിതശകേ മാഘസ്യ യാമ്യേ ദിനേ ശുക്ലേ കുംഭവൃഷാന്ത തൌലമകരാളൃബ്ജാ ഗേഹാഗതേസൂര്യാദൌ പ്രതിമാ സ്വശിൽപ്പരചിതാ ഈശ സ്യ ദേവ്യാശ്ച താ തിസ്രത് സ്ഥാപിതവാൻ ഭവേ വൃഷഗതേ സശ്രീന്ദ്രവർമ്മാസമം**

**ചന്ദ്ര(1) വ്യോമം(0) വസു(8)ശകം ,(ശക വർഷം 801) മാഘം ശുക്ലപക്ഷം , യാമ്യ ദിനം, (ശനി),സൂര്യാദികളായ ഗ്രഹങ്ങൾ കുഭം,വൃഷാന്തം, തുലാം, മകരം, ആളി (വൃശ്ചികം) അബ്ജം(മീനം) മേടം എന്നീ ഗൃഹങ്ങളെ പ്രാപിച്ചപ്പോൾ, ശ്രീഇന്ദ്രവർമ്മൻ സമമായി, മൂന്നു പ്രതിമകൾ (ത്രിമൂർത്തികൾക്കും) ദേവിക്കും വൃഷഭലഗ്നത്തിൽ സ്വശിൽപ്പരചിതമായി നിർമ്മിച്ചു.**

**കാംബോഡിയയുടെ പടിഞ്ഞാറുവശത്തെ ഭട്ടാംബനിൽ സൂര്യവർമ്മന്റെ ശകം 879 ലെ ലിഖിതമുണ്ട്. (എഡി 1040). സൂര്യവർമ്മകാലം 1002-1049) ഈ ക്ഷേത്രത്തിൽ പാലാഴിമഥനം പാനലിൽ അനന്തസ്ഥാനത്ത് ചൈനീസ് ഡ്രാഗണാണ് .**



**ഇന്ത്യയിലെ ഏറ്റവും പഴയ ശിവരൂപം സൈന്ധവസം**

സ്കൃതികാലത്താണ്. ശിവലിംഗങ്ങളെ കൂടാതെ യോഗാസനത്തിലിരിക്കുന്ന ശിവരൂപങ്ങളും സീലുക ളിലുണ്ട്. അമ്മദൈവങ്ങളും സപ്തമാതൃകകളും, നൃസിംഹവുമാണ് അക്കാലത്ത് കണ്ടുകിട്ടിയിട്ടുള്ള മറ്റ് വിഗ്രഹങ്ങൾ. വിഷ്ണുവിന്റെ സംഹാരരൂപമായ നൃസിംഹം, സുദർശനചക്രം, യോഗപ ട്ടാസനം, ശിവ യോഗി, സപ്തമാതൃക, അമ്മൻ ആരാധന ഇവയുടെ പഴക്കം കാണിക്കാനായി ചില ചിത്രങ്ങൾ കൊടു ത്തിരിക്കുന്നു (താഴെ)

ഭീംഭേക്തഗുഹ വേട്ടക്കാരൻ-






ബിംബേക്തയിലെ കിരാതശിവനും
സൈന്ധവസീലിലെ വേട്ടേക്കരനും

ബിംബേക്തഗുഹയിലെ കിരാതമൂർത്തി ശിവനാണ് ആദ്യത്തേത്. കിരാതസൂനു, വേട്ടേക്കരൻ എന്നെല്ലാം വിളിക്കുന്ന രൂപത്തിന്റെ ആദിമരൂപം. സൈന്ധവ സീലിലെ വേട്ടേക്കരൻ ഇടവരാശിയിലെ വേട്ടക്കാ

രനാണെന്ന് പർപ്പോളയെപ്പോലുള്ള വിദഗ്ദ്ധർ 6 പറയുന്നുമുണ്ട്. ജ്യോതിശ്ശാസ്ത്രവും ഇന്ത്യയിലെ ആരാധനാ സമ്പ്രദായവും പരസ്പരം ബന്ധപ്പെട്ടിരിക്കുന്നു. പടിഞ്ഞാറൻ സമുദ്രതീരത്തെ രാജാക്കന്മാർക്ക് വേട്ടേക്കരനാണ് പരദേവത. സമുദ്രയാനത്തിന് നക്ഷത്രവിജ്ഞാനീയം അത്യാവശ്യമാണല്ലോ. സൈന്ധവസീലിലെ വേട്ടക്കാരന്റെ ചിത്രം രണ്ടാമത്തേതായി കൊടുത്തിരിക്കുന്നു. നക്ഷത്ര രാശിഭാഗത്ത് ഈ നക്ഷത്രസമൂഹത്തിന്റെ അരപ്പട്ടഭാഗത്താണ് ത്രിമൂർത്തിതാരങ്ങളെ കാണുന്നത്. (പത്മസിന്ധു മാതൃഭൂ മി പ്രസിദ്ധീകരണം കാണുക)7

.

കരമാർഗ്ഗമായ കച്ചവടത്തിൽ അഫ്ഘാനിസ്ഥാനിലെ തട്ടയിലൂടെയാണ് ഇന്ത്യയിലെ വ്യാപാരികൾ സഞ്ചരിച്ചിരുന്നത്. അവിടെനിന്ന് കിട്ടിയ ഒരു സീലിൽ ശംഖചക്രധാരിയായ വിഷ്ണുവും താന്ത്രികമായ ബീജമന്ത്രങ്ങളും വല്ലഭനാമവും കാണുന്നു, കൂടാതെ തട്ട എന്ന

## ദേശനാമവുമുണ്ട്



Om Aim.Sreem
Ruthapa
thattakheya(sa)
vallabha

ഓം ഐംശ്രീം
ഌതപ(ഌഷഭ)
തട്ടകേയ(സ)
വല്ലഭ

അഫ്ഘാനിസ്ഥാനിലെ തട്ടയിൽനിന്ന്

ഈജിപ്തിലെ ഒരു പിരമിഡ്ഡിന്റെ ശിൽപ്പി വൈഷ്ണ വചിഹ്നം ധരിച്ച ഒരാളാണ്. നാമം വരച്ച അദ്ദേഹ ത്തിന്റെ നെറ്റിയും നാഭിയും കൈകളും കാണുക. മൂന്നാം രാജവംശത്തിലെ ആദ്യത്തെ പിരമിഡ്ഡ് ഇദ്ദേ ഹമാണ് നിർമ്മിച്ചത്. അതായത് , വൈഷ്ണവവും ശൈവവും താന്ത്രികവുമായ ഇന്ത്യൻ വിജ്ഞാനം വിദേശങ്ങളിലെല്ലാം വളരെ കാലം മുമ്പു തന്നെ എത്തിയിരുന്നു. .

ത്രിമൂർത്തിസങ്കൽപ്പത്തിലുള്ള ഈശ്വരാരാധനയും അമ്മദൈവവും സപ്തമാതൃകകളും ബിസി 3000-4000 വർഷം മുമ്പേ ഇന്ത്യയിലുണ്ടെന്നും അവ എഡി 5-6 നൂറ്റാണ്ടുകളിൽത്തന്നെ കടല് കടന്ന് ജാവയിലും കംബോഡിയയിലും എത്തിയിട്ടുണ്ടെന്നും മേൽപ്പറഞ്ഞ ചിത്രങ്ങളിലൂടെയും ലിഖിതങ്ങളിലൂടെയും നാം കാണുന്നു.  . എഡി 11ആം നൂറ്റാണ്ടിനു ശേഷം സപ്തമാതൃകകളുടെ ആരാധനക്ക് ജനപ്രീതി നഷ്ടമായി. മറ്റുള്ളവ അന്നും ഇന്നും ജനപ്രിയസമ്പ്രദായമായി തുടരുന്നു.



ഭരതമുനിയുടെ നാട്യശാസ്ത്രവും നർത്തകിമാരും സൈന്ധവസംസ്കൃതികാലത്തേ  ഉണ്ടെന്നതിന്ന്  ഈ പ്രതിമ തെളിവാണ്.

## *അദ്ധ്യായം 3 രുദ്രഗണിക*

## *ദേവദാസീസമ്പ്രദായം*

ഉണ്ണിച്ചിരുതേയീചരിതം- 1251ൽ ജയസിംഹൻ കൊല്ലത്തുനിന്ന് ഉമയെ വിവാഹം കഴിച്ചു. മരുമക്കത്തായ പ്രകാരം ഉമയുടെ മൂത്തമകനായ വീരരവിവർമ്മൻ തൃപ്പാപ്പൂർ സ്വരൂപത്തിലെ വേണാടർകോനും ഇളയവനായ ആദിത്യവർമ്മ സർവ്വാംഗനാഥൻ തൃപ്പാപ്പൂർ മൂപ്പിന്റെ സർവ്വ സൈന്യാധിപനുമായി. കൊല്ലം 490 എഡി 1315 മേടം 30 വെള്ളിയാഴ്ച കൂപകാധീശ്വരനായ ആദിത്യവർമ്മ ഉണ്ണുനീലിക്ക് അയക്കുന്ന

സന്ദേശകാവ്യം രചിക്കപ്പെട്ടു. മലയാളത്തിലെ ചമ്പൂ കാവ്യങ്ങളും സന്ദേശകാവ്യങ്ങളും രചിക്കപ്പെട്ട കാലത്ത് ഇവിടെ ദേവദാസീസമ്പ്രദായം പ്രബല മായിരുന്നു. ദേവദാസികൾക്ക് ബഹുമാന്യമായ സ്ഥാനം ഉണ്ടായിരുന്നു. ആദ്യമലയാളം ചമ്പൂകാവ്യം എഴുതിയത് തേവൻ ചിരികുമരൻ( ശ്രീ കുമരൻ തേവ) എന്ന തലപ്പള്ളി രാജകുമാരനാണ് എന്ന് കരുതുന്നു. ചോകിരം അഥവാ ശുകപുരം ഗ്രാമത്തെക്കുറിച്ച് അറിവു തരുന്നതാണ് ഉണ്ണിച്ചിരുതേയീചരിതം. മഹാവിഷ്ണുവിന്റെ നാഭിയായ ചോകിരം ഗ്രാമത്തി ലാണ് ബ്രഹ്മാവായ ആഴ്വാഞ്ചേരി തമ്പ്രാക്കളുടെ വാസം. കർണ്ണികകളാണ് നീലൻ ചുവരൻ. (രണ്ടു പേരും ഭാർഗ്ഗവ ഗോത്രമാണ്). അകത്തെ എട്ടുദളം എട്ടില്ലം നമ്പൂതിരിമാരാണ്. പുറത്തെ ദളങ്ങൾ സദാ വേദധ്വനി മുഴക്കുന്ന ബന്ധുഗൃഹങ്ങളാണ്. പത്മ ത്തിലെ മധു അതിലെ വിദ്യാധനമാണ്. അതുലഭിക്കാ നായി പണ്ഡിതബ്രാഹ്മണർ താമരക്കു ചുറ്റും വട്ടമിട്ട് പറക്കുന്നു. മിശ്രമറൈ വാചസ്സായ ആഴ്വാഞ്ചേരി വാഴുന്ന മറയഞ്ചേരിയും ആതവർമ്മനെന്ന രാജാവ് നിർമ്മിച്ച ചോകരത്തെ അർദ്ധനാരീശ്വര ദക്ഷിണാമൂ ർത്തിക്ഷേത്രവും അവരെ ആകർഷിക്കുന്നു

വിളവൂരിൽ ചുമരൻ കണ്ടത്ത്, കുമ്പിടിയിൽ തേവൻ ചുമരത്ത് എന്നീ ഇല്ലങ്ങൾ ഇപ്പോഴുമുണ്ട്. മണ്ഡല ത്തിൽ 7ആം ദിനം വരാഹമൂർത്തിക്ഷേത്രത്തിൽ വാരം നടത്തുന്നത് ചുമരൻ കണ്ടത്താണ്. തമിഴ് നാട്ടിലെ ലിഖിതങ്ങളിൽ കാണുന്ന ചുമരൻ ചുമരൻ കേരളരാജാക്കന്മാരുടെ പഴുവെട്ടരയൻ ശാഖയിലു ള്ളവരാണ്.. ഈയിടെ കൊടുമണല് ഈറോഡില്നിന്ന് ബിസി നാലാംനൂററാണ്ടുമുതല് നില നില്ക്കുന്ന ഒരു ഇന്ഡസ്ട്രിയല് കോമ്പ്ലക്സ് കണ്ടെത്തുകയുണ്ടായി.

**അവിടെ നിന്ന് 7 നാമങ്ങളോടുകൂടിയ ലിപി കണ്ടെടു ത്തു. (ടി.എസ്.സുബ്രഹ്മണ്യന്). അവസാനത്തേത് സുമരൻ എന്ന ചമ്പനാണ്. ചമ്പകദേശേ രമ്യേ എന്ന് വിളിക്കുന്ന വല്ലഭക്ഷോണിയിലെ ചുമരൻ.**

| ടി.എസ്,സുബ്രഹ്മണ്യന്റെ വായന<br>Reading of T S Subramanyan | തത്തുല്യമലയാള,സംസ്കൃതപദം<br>Equal Malayala/Sanskrit words |
|---|---|
| 1 സബാ മഗധൈ ബമ്മദന്<br>Sabaa makathai bammadan | സഭാമഗധബ്രഹ്മദത്തന്<br>Sabhaa Magadha Brahmadathan |
| 2.സാത്തന്<br>Saathan | ചാത്തന്(കൂലവാണികന് ചാത്തനാര് )Chaathan,Koolavaanikan Chaathan, Saasthaa Chaathanaar |
| 3.വിസാക്കി<br>Visaakki | വിശാഖി<br>Visaakhi |
| 4.സിലികന്<br>Silikan | ശീലികന് -ശിലകന്<br>Seelikan,Silakan |
| 5.ഊരണന്<br>Ooranan | ഊര്ണ്ണന് (തന്തുവായന്)<br>Oornnan (Thanthuvaayan) |
| 6.തിസ്സ<br>Thissa | തിസ്സ<br>Thissa |
| 7.ചമപന് സുമനന്<br>Chamapan sumanan | Champan Sumanan<br>ചമ്പന് സുമനന് |

**ആതവനാട് ആതവർമ്മന്റെ നാടാണ്. (ആതവനെന്നാൽ സൂര്യൻ). പൊന്നാനി താലൂക്കിലെ ചോകിരം ഗ്രാമ ത്തിലെ പൊയിലം എന്ന സ്ഥലത്തെ പ്രശസ്തമായ ദേവദാസീകുടുംബത്തിന്റെ കഥയാണ് പിന്നെ പറയു ന്നത്. അവിടത്തെ മുതിർന്ന ദേവദാസി നങ്ങയ്യ, രായിരന്റെ (രാജശേഖരനെന്ന രാജാവ്) ഭാര്യ യാണ്. അവർക്ക് അതിസുന്ദരിയായ രായിരം പിള്ള എന്ന മകളുണ്ടായി. അവളെ മുത്തുപ്പിള്ള വിവാഹം കഴിച്ചു. അതിലുണ്ടായ മകളാണ് ഉണ്ണിച്ചിരുതേവി എന്ന കഥാനായിക. കവിയോട് ഇന്ദ്രൻ അവളെ കാണി ച്ചു കൊടുക്കാൻ ആവശ്യപ്പെടുന്നു. വലുതും ചെറുതു മായ അങ്ങാടികളും അമ്പലങ്ങളും അയ്യനാർചിറയും**

കടന്ന് സഭകളും ദേവദാസികളും പൊയിലം ഉദ്യാന വും കണ്ട് തോട്ടുവാപ്പള്ളി എന്ന നായികാഗൃഹ ത്തിലെത്തുന്നു. വള്ളുവനാട്ടിലെ ബ്രഹ്മക്ഷത്രസോ മായി(ചോമായി)സാമന്തരേയും കാണുന്നുണ്ട്.

മഹാക്ഷേത്രങ്ങളിലെല്ലാം ഈശ്വരപൂജക്ക് നൃത്തം, വാദ്യം,സംഗീതം ഇവ വേണം. അതായത്, ദേവദാസി കളായ നർത്തക ,ഗായക,വാദ്യസംഘങ്ങൾ ഉണ്ടായേ തീരു. ശിവക്ഷേത്രങ്ങളോടു സംബന്ധപ്പെട്ട ദേവദാസി കളെ രുദ്രഗണിക എന്നും വിഷ്ണുക്ഷേത്രങ്ങളോട് ബന്ധപ്പെട്ടവരെ മോഹിനി അഥവാ ഗോപി എന്നും വിളിച്ചിരുന്നു. ശുകപുരം ക്ഷേത്രത്തിലെ നർത്തകി യായ ഉണ്ണിച്ചിരുതേയി രുദ്രഗണികയാണ്. ലക്ഷ്മീദാ സന്റെ കോകസന്ദേശത്തിൽ ഉണ്ണിയമ്മപ്പിള്ള എന്ന രങ്കലക്ഷ്മി തിരുവഞ്ചിക്കുളത്തെ രുദ്രഗണികയാണ്, ജന്മസ്ഥലം ചോകിരമാണ്. കൊടുങ്ങല്ലൂരിലെ ഒരു ലിഖിതം(മതിലകം) ചേര പുകൾ അരുവാണി ചൊവ്വ രയൂർ(ചോകരത്തെ) വടക്കിരിക്കൽ അഥവാ സല്ലേഖ നമരണം അനുഷ്ഠിച്ചതായി പറയുന്നു. 14ആം നൂറ്റാ ണ്ടിലെ ചന്ദ്രോത്സവം ദേവദാസികളുടെ ഉന്നതമായ സ്ഥാനവും നിഷ്ഠകളും പറയുന്നുണ്ട്. അതിലെ ദേവ ദാസികളെല്ലാം പ്രസിദ്ധമായ തറവാടുകളിലുള്ളവരും രാജകുടുംബങ്ങളിലോ നമ്പൂതിരി ഗൃഹങ്ങളിലോ വിവാഹം കഴിച്ചവരുമാണ്. തെക്കേ ഇന്ത്യയിലെ മിക്ക ക്ഷേത്രങ്ങളിലും അവരുടെ ദാനങ്ങളും ക്ഷേത്ര നിർമ്മിതിയും പറയുന്നുണ്ട്. വളാ(ഭ)ഞ്ചേരി പൂക്കാട്ടി യൂരിലെ ലിഖിതം ഞാൻ നേരത്തേ പ്രസിദ്ധപ്പെടുത്തി യിരുന്നു. 8 രാജരാജചോളന്റെ അമ്മയും പെങ്ങളും മകളും ദേവദാസികളായിരുന്നു എന്നത് അവരുടെ ഉന്നതസ്ഥാനത്തിന് തെളിവാണ്. കാമദേവനും (വി ഷ്ണുപുത്രൻ) ജയന്തനും (ഇന്ദ്രപുത്രൻ) ദേവദാസീ

സമ്പ്രദായത്തിന്റെ രണ്ട് പ്രധാനദേവതകളാണ്. മൈസൂർ രാജവംശവും കൊല്ലങ്കോട് വംശവും ഗന്ധർവ്വവംശവും ചേന്ദമംഗലം ഇന്ദ്രവംശവും പാണ്ഡ്യൻ വൃഷ്ണിവംശവുമാണെന്ന പോലെ പല്ലവരും കാടവവംശമാണ്.

അവനികന്ദർപ്പേശ്വരരായ പഴുവെട്ടരയന്മാർ അവനിയിലെ കന്ദർപ്പന്മാരും ഗന്ധർവ്വന്മാരുമാണ്.വടമൂലനഗരത്തിലെ ഇരട്ടക്ഷേത്രം അവനികന്ദർപ്പപുരമെന്ന് അറിയുന്നു. കേരളത്തിലെ രാജാവ് നിർമ്മിച്ച ഈ ക്ഷേത്രത്തെ തിരുജ്ഞാനസംബന്ധർ പുകഴ്ത്തിയിട്ടുണ്ട്. പരാന്തകചോളന്റെ ഭാര്യ കേരളരാജാവായ പഴുവെട്ടരചന്റെ മകളെ വിവാഹം കഴിച്ചു. അവരുടെ മകനാണ് ആദിത്യചോളനും നാഗൻ പഴുവെട്ടരയൻ കന്തൻ കുമരനെന്ന യുവരാജാവും. (കന്തൻ അമുതനാർ).ഇരട്ടക്ഷേത്രത്തിലെ ധ്വജസ്തംഭം നാട്ടിയത് പഴുവെട്ടരയൻ കേരളരാജാവ് രണമുഖരാമനാണ്. ആദിത്യചോളന്റെ ഭാര്യ വനവാസിയിലെ ആയ്ച്ചി കാട്ടടികളെന്ന കേരളരാജപുത്രിയാണ്. രാജരാജചോഴന്റെ ഭാര്യ നാഗൻ പഞ്ചവൻ മാതേവി ,അവനികന്ദർപ്പപുരം പഴുവൂർ തേവനാരുടെ മകളാണ്. ഈ കേരളരാജപുത്രിയുടെ മകനാണ് രാജേന്ദ്രചോളൻ. രാജരാജചോളൻ നിത്യവിനോദ മലൈനാട്ടു കിഴാർ കൂട്ടത്ത് മൈത്തുനനാണെന്ന് ഒരു ലിഖിതം പറയുന്നുണ്ട്. കേരളത്തിലെ മരുമക്കത്തായയപ്രകാരം ഇവരെല്ലാം കേരളത്തിന് അവകാശികളായി വരുന്നുണ്ട്. രാജരാജചോളൻ വാകയൂർ പെരുന്തുറൈ അഥവാ വാകൈയം എന്ന തിരുനാവാ തന്റെ കപ്പൽപ്പട കൊണ്ടു ജയിച്ചാണ് കിടാരത്ത് അരയനെന്ന ബിരുദം നേടുന്നത്. ഇവരെല്ലാം ദേവദാസിസമ്പ്രദായമുള്ള ക്ഷേത്രങ്ങളെ നിർമ്മിക്കയും പോഷിപ്പിക്കയും

ചെയ്തവരാണ്. യാദവവംശം കേരളത്തിലേക്ക് ദ്വാര കയിൽനിന്ന് വന്നതുമുതൽ ഇരുക്കുവേൽവംശവും ഇവിടെ ഉണ്ട്. കരികാലകാലം മുതൽ ഇവരുള്ളതായി കപിലരെന്ന കവി സാക്ഷ്യപ്പെടുത്തുന്നു. അക്കാലത്ത് 49 തലമുറ (ഇരുക്കുവേലിന്റെ) ഇവിടെ ജീവിച്ചുകഴി ഞ്ഞിരിക്കുന്നു. ഇവരും ദേവദാസീ സമ്പ്രദായം പോഷി പ്പിച്ചിരുന്നു. (പൂക്കാട്ടിയൂർ ലിഖിതം കാണുക.)

## രുദ്രഗണിക

കാമികാഗമത്തിൽ രുദ്രഗണിക എന്നാൽ ശിവക്ഷേ ത്രത്തിലെ നർത്തകി എന്നാണ് അർത്ഥം. കാശ്മീരിലെ ദാമോദരഗുപ്തൻ കുട്ടിനീമതത്തിൽ ഇവരെ പറയു ന്നത് കാമസൂത്രത്തിലെ വരികളുദ്ധരിച്ചാണ്. എന്നാൽ കാമസൂത്രത്തിൽ വാത്സ്യായനൻ ക്ഷേത്രത്തിലെ നർത്ത കിമാരെന്ന് പേരെടുത്ത്  പറയുന്നില്ല.വാത്സ്യായനന്റെ കുംഭദാസി(കുംഭാരതി ചെയ്യുന്നവൾ), നടി, ശിൽപ്പക രിണി, പരിചാരിക എന്നിവരെ ക്ഷേത്രത്തിലെ ജോലി ക്കാരായി കണക്കാക്കാം. അവരെല്ലാവരും സ്വന്തം പ്രൊഫഷനിൽ അതുല്യമായ പാടവം സിദ്ധിച്ചവരാ ണ്. കുലട, സൈ്വരിണി, പ്രകാശവിനഷ്ട,രൂപാജീവക, ഗണിക എന്നിവർ ക്ഷേത്രജീവനക്കാരല്ല.

പാദന്യാസൈ ക്വണിതരസാനാം തത്ര ലീലാവധൂതൈ

രത്നഛായാഖചിതവിലിഭി ചാരൈ ക്ലാന്തഹസ്താ

വേശ്യാസ്തസ്താ അനുപമസുഖാൻ പ്രാപ്യ
വർഷാശ്രുബിന്ദൂൻ     അംപ്ക്ഷ്യാന്തേ ത്വയി
മധുകരശ്രേണി ദീർഘാൻ കടാക്ഷാൻ (മേഘദൂതം
കാളിദാസൻ)

കാളിദാസകാലത്ത് ഉജ്ജയിനിയിലെ മഹാകാലക്ഷേത്ര ത്തിൽ രുദ്രഗണികമാരുണ്ടായിരുന്നതിന് മേഘദൂത

ത്തിലെ ഈ വരികൾ സാക്ഷ്യം വഹിക്കുന്നു. ഈ വരികൾക്കുള്ള വല്ലഭഭാഷ്യത്തിൽതത്ര മഹാകാലധാമ്നി വേശ്യാ ഭഗവത് ഗണികാ എന്നാണ് പറയുന്നത്. എഡി 300-499 കാലത്ത് ഉത്തർപ്രദേശിലെ കൌശാംബിയിലെ ദേവദാസീചിത്രം താഴെ. .



എഡി 7ആം നൂറ്റാണ്ടിലെ കാംബോഡിയയിലെ ശിവക്ഷേത്രവും കുളവും വിദ്യാ ബിന്ദു എന്ന ദേവദാസിയാണ് നിർമ്മിച്ച ത്. ക്ഷേത്രത്തെ രസം, അശ്വിനി, ശരങ്ങളാലും കുളത്തെ ഋതു,ജലം, ഇന്ദ്രിയങ്ങളാലും അളക്കണം എന്നുള്ള ലിഖിതത്തില് വിദ്യാദിബിന്ദ്വാന്ത്യ ഗൃഹീത്വാ നാമ്നാ എന്നുണ്ട്. വിദ്യ(ശ്രീവിദ്യ) ആദ്യം , അതിലെ ബിന്ദുവായ മോക്ഷം അവസാനം എന്ന് അർത്ഥമുള്ള പേരാണ് അവളുടേത്. സ്വയം ദേവനു സമർപ്പിച്ച പ്രൊഫഷണലായ നർത്തകിയാണ് ക്ഷേത്രത്തിലെ ദേവദാസി. ഏഴാം നൂറ്റാണ്ടിലെ ശിവധർമ്മോത്തരപുരാണത്തിൽ ശിവകർമ്മം കൊണ്ട്

**ശിവപ്രാപ്തി നേടുന്നവരാണ് അവർ. രുദ്രപുരത്തിൽ (ക്ഷേത്രം) ദത്ത, ക്രീത, പ്രവിഷ്ഠ, ദണ്ഡോൽപ്പന്ന, ബലാത്ക്രീത എന്നിങ്ങനെ ഏതു വിധത്തിലെത്തിച്ചേർന്നവളും , അവളുടെ മക്കളും പേരക്കുട്ടികളും ശിവപാദം ചേരുന്നു, മുക്തി നേടുന്നു എന്ന് ആ ഗ്രന്ഥം കരുതുന്നു. എഡി 611ലെ ഖമർലിഖിതം ദേവദാസിമാരുടെ പേരുകൾ തരുന്നു. എല്ലാം ഇന്ത്യൻ പേരുകളാണ്. വസന്തമല്ലിക, മദനപ്രിയ, സുരസേന, പ്രിയസേന, മധുരസേന എന്നിങ്ങനെ. 13ആം നൂറ്റാണ്ടിലെ ബയോൺ ക്ഷേത്രലിഖിതത്തിലെ അനംഗസേനയും ഇക്കൂട്ടത്തിലാണ് പെടുന്നത്. വിശ്വനാഥന്റെ സാഹിത്യദർപ്പണം (14ആം നൂറ്റാണ്ട്) ദത്ത, മിത്ര, സേന , സിദ്ധ എന്നവസാനിക്കുന്ന നാമം ദേവദാസിയുടേതാണെന്ന് പറയുന്നു. നാട്യശാസ്ത്രം ദത്ത,മിത്ര,സേന ഇവയെ പറയുന്നു. അഭിനവഗുപ്തൻ ഇവക്ക് ഉദാഹരണമായി ദേവദത്ത, വസന്തസേന, വിദഗ്ദ്ധമിത്ര ഇവ പറയുന്നു. കുട്ടിനീമതം സേന എന്നവസാനിക്കുന്ന 16 നാമം തരുന്നുണ്ട്. ദാമോദരൻ കാലേശ്വരപാദ മൂലത്തിലെ മഞ്ജരി എന്ന നർത്തകി ആചാര്യപ്രവരപുത്രിയും രാജകുലത്തിൽ പിറന്നവളുമാണെന്ന് എടുത്തു പറയുന്നു. പാദമൂലം ഭഗവദ്പാദമൂലത്തിലെ ദാസ്യമാണ്. ഇത് പുരുഷന്മാരും സ്ത്രീകളും സ്വീകരിക്കുന്നുണ്ട്. ചോളകാലത്ത് നന്ദി, രുദ്രപുത്രി, രുദ്രകന്യ, (കന്നികയാണ് ഗണികയായത്) എന്നീ**

**പേരുകളുണ്ട്**



Manjira (sculpture from Konarak Temple




**കേരളം 15ആം നൂറ്റാണ്ടിലെ ദാരുശിൽപ്പം നൃത്തവേഷം.**

## ആരാണ് ആദ്യരുദ്രഗണിക.

**ആദ്യരുദ്രഗണിക, ഹരികന്യകയായ രുദ്രകന്യകയാണ്. (മോഹിനി).**

**ശിവനും മോഹിനിയും പരിപൂർണ്ണനഗ്നരായി ദേവ ദാരുവനത്തിൽ (കൽപ്പ തരു) പ്രവേശിച്ചു. മോഹിനിയെ കണ്ട ഋഷിമാരും ശിവനെ കണ്ട ഋഷിപത്നിമാരും കാമവിവശരായി. ഋഷിപത്നിമാർ സുന്ദരികളായ പുത്രിമാരെ പ്രസവിച്ചു. ശിവൻ അധികാരനന്ദി കൊടുത്ത ദണ്ഡം കൊണ്ട് അവരുടെ ശിരസ്സ് തൊട്ട് നന്ദ, എന്നവസാനിക്കുന്ന നാമം കൽപ്പിച്ചു കൊടുത്തു. ഇവരാണ് മോഹിനിയാട്ടം എന്ന ആദ്യഹരികന്യക**

(രുദ്രകന്യക)യുടെ നൃത്തം ക്ഷേത്രങ്ങളിൽ ലാസ്യമായി ആടിയ ആദ്യരുദ്രഗണികമാർ. നന്ദ, നന്ദിനി, ശിരോദ ണ്ഡിനി(തമിഴിലെ തലൈക്കോൽ, ഭരതമുനിയുടെ ജർജ്ജരം) മുതലായ നാമങ്ങൾ ഇവരുടേതാണ്. നന്ദ വംശം ഇവരുടേതാണ്. ആരതി,നൃത്തം, നാട്യം ഇവ യാണ് തൊഴിലുകൾ

കേരളത്തിലെ തളിനങ്ക, ജാവയിലെ തളി ദെക്ക് ആണ്. ഈ പദം ജാവയിലേക്ക് കേരളത്തിൽനിന്ന് കുടിയേറി യതാണ്. എഡി 611ലെ ഖമർലിഖിതത്തിലെ നർത്ത കിമാരുടെ പേരെല്ലാം സംസ്കൃതനാമമാണ്. മദനസേ ന, കേസരസേന, ഹരിസേന, ചന്ദ്രസേന, മാധവസേന, കാമസേന, സുരതസേന, സുന്ദരസേന, ശങ്കരസേന, മന്മഥസേന മുതലായവ. ധൂർത്തവിടസംവാദം മാധവസേന, മദനസേന,രതിസേന എന്നീ നാമങ്ങൾ തരുന്നു. ഉഭയാഭിസാരിക വിഷ്ണുദത്താ പുത്രി മാധവസേന, രതിസേന, രാമസേന, പ്രിയംഗുസേന എന്ന് തന്നിരിക്കുന്നു







.

**ആദ്യത്തെ രുദ്രഗണിക മോഹിനിരൂപമെടുത്ത മഹാവിഷ്ണുവാണ്. മോഹിനി പാലാഴിയിലു ണ്ടായി. അവളുടെ കൾട്ടും ക്ഷേത്രങ്ങളും കേരള ത്തിലാണ് പ്രധാനം. മോഹിനിയാട്ടവും കേരളത്തി ലാണ് പ്ര ധാനം. ദാക്ഷിണാത്യരുടെ തനതു കലയായ കൈശികിവൃത്തി, കേശവൻ മുടിയിഴച്ചിട്ട് നൃത്തം**

**വെച്ചപ്പോളാണ് ഉണ്ടായതെന്ന് ഭരതമുനി. ഇതാണ് മോഹിനി ആടിയ മോഹിനിയാട്ടം. അതുവരെ ശൈവമായ ആരഭടി മാത്രമേ ഉണ്ടായിരുന്നുള്ളു. ഹരികന്യകയാണ് മോഹിനി. ആ പേരിലൊരു ക്ഷേത്രം കേരളത്തിലുണ്ട്. കൂടാതെ പല ക്ഷേത്രങ്ങ ളിലും ഉപദേവതയായും, ശിൽപ്പമായും മ്യൂറലായും മോഹിനീചിത്രമുണ്ട്. രവിവർമ്മയും മോഹിനീചി ത്രം വരച്ചിട്ടുണ്ട്.എല്ലാ ക്ഷേത്രങ്ങളിലും പാലാഴിമഥന നം പാനലുകളും കാണുന്നുണ്ട്.**






**പഴയഉന്നത്തൂരിലെ മോഹിനിയാണ് കൂടൽ ആറ്റു പുറം മനയിലുള്ളത്. ശിവക്ഷേത്രത്തിനുമുന്നിലെ മോഹിനീശിൽപ്പം കയ്യിൽ അമൃതേന്തി, അന്നപൂർണ്ണയായിട്ടാണ്. പാഞ്ഞാൾ ലക്ഷ്മീനാരായണക്ഷേത്രത്തിൽ പന്തടിക്കുന്ന മോഹിനിയും അമൃത് വിളമ്പുന്ന മോഹിനിയും അടുത്തടുത്തായി വരച്ചിരിക്കുന്നു**







**പഴയ ഉന്നത്തൂരിലെ മോഹിനീക്ഷേത്രം. ദ്വാരപാലികമാർ**

# കുലശേഖരപുരം ശ്രീകൃഷ്ണക്ഷേത്രത്തിലെ ഉപദേവതാക്ഷേത്രം (മോഹിനി




**തിരുവഞ്ചിക്കുളത്തും മണികണ്ഠേശ്വരത്തും മോഹിനിയെ പ്രതിനിധാനം ചെയ്യുന്നത് വർഷത്തിൽ 365 ദിനവും പൂക്കുന്ന കൊന്നയാണ്. മോഹിനി ശിവശിരസ്സിൽ എന്നും ചൂടാനായി ഉപേക്ഷിച്ചുപോയ ചിലങ്കയാ**

ണ് ആ കൊന്ന എന്ന്

സങ്കൽപ്പം


വടക്കുന്നാഥക്ഷേത്രം. ദേവദാസി ശിബികത്തിൽ കൂട്ടുകാരോടൊപ്പം
എഴുന്നള്ളുന്നു.




സംസ്ഥാപ്യ വേത്രം പൂർവ്വാഗ്രം ഉത്ത രാഗ്രം അഥാപി വാ നന്ദിനം തത്ര സംപൂജ്യ ഗന്ധപുഷ്പാദി ഭിർ ഗുരു നവവസ്ത്രസ്രഗുഷ്ണീഷ സോത്തരീയാ സുമാല്യകാ

**ശ്വേതചന്ദനലിപ്താംഗസ്ത്വാദിശൈവോ അംഗുലീയ ദൃക്സംപ്രാപ്തദക്ഷിണ പഞ്ചനിഷ്കാദ്യാ ദക്ഷിണാ അപി തച്ഛിഷ്യോ വാ തദ് ആധായ മൂർദ്ധാദി ക്രമസോ ന്യസേത് ശിവായ നമ ഇതി ഏവം സമസ്തം ശിരസി ന്യസേത്**

**ഇപ്രകാരമാണ് ദേവദാസിയുടെ ഉപനയനം. ഗുരു ആദിശൈവനായിരിക്കണം . വേത്രം (ദണ്ഡ്) കിഴക്കോട്ടോ വടക്കോട്ടോ പിടിച്ച് അതിന്മേൽ നന്ദിയെ ഗന്ധപുഷ്പാദികളാൽ പൂജിക്കണം. പുതിയ വസ്ത്രം, സ്രഗ്(മാല), ഉഷ്ണീഷം,ഉത്തരീയം നല്ല മാല്യം ,മോതിരം ഇവ ധരിച്ച് 5 നിഷ്കമോ അതിലധികമോ ദക്ഷിണ സ്വീകരിക്കണം. ഗുരുവോ ശിഷ്യനോ അത് സ്വീകരിച്ച ശേഷം ഓരോരോ ദേവദാസിയുടെ ശിരസ്സിലും വേത്രം ക്രമത്തിൽ തൊട്ട് ശിവായനമ എന്ന മന്ത്രം**

# ജപിക്കണം


Maniyamkottapp
an Vishnu shrine
Dwarapalaka 1
Dr Suvarna
Nalapat Trust)
Singing
bard in
sukhasana
Left hand
Jarjjara
Right hand
for keeping
rhythm
Instrument
Ardhardha
sayanam




**മോഹിനിയെപ്പോലെ ആദ്യരുദ്രഗണികയെന്ന പട്ടം (തലക്കോൽ) തമിഴകത്ത് നാരായണമുനിയുടെ തുട യിൽനിന്ന് ജനിച്ച ഉർവ്വശിക്കാണ് ഉള്ളത്. തലക്കോൽ അഥവാ ജർജ്ജരം ഇന്ദ്രപുത്രനായ ജയന്തനാണ്. (ചേന്ദ ൻ). നന്ദ എന്നതിന് തമിഴിലെ സമാനപദങ്ങൾ നക്കൻ അഥവാ നാഗൻ, തേവരടിയാൾ, പാടിനിയാർ, മാണി ക്കം ഇവയാണ്. സുന്ദരമൂർത്തിനായനാരുടെ കാലത്ത് പറവ എന്നും ദേവദാസികളെ പറയുന്നുണ്ട്. ഈ നാമത്തിലുള്ള ദേശങ്ങൾ കേരളത്തിലെ രാജവം**

ശങ്ങളുടെ ആസ്ഥാനത്തോട് ചേർന്ന് കാണുന്നു. (പരൂർ, വടക്കൻ പറവൂർ, പരവൂർ). പറവൂരിലെ ചാക്യാരെക്കൊണ്ടാണ് ചേരൻ ചെങ്കുട്ടുവൻ കൂത്തു നടത്തിക്കുന്നത്(ചിലപ്പതികാരം). ഇപ്രകാരമിരിക്കെ കാവാലം നാരായണപ്പണിക്കർ കേരളത്തിൽ ദേവദാസികളുണ്ടായിരുന്നില്ല എന്ന് പറയുന്നത് എന്ത് അടിസ്ഥാനത്തിലാണെന്ന് മനസ്സിലാവുന്നില്ല. മാത്രമല്ല, എല്ലാ വലിയ ക്ഷേത്രങ്ങളിലും പാലാഴിമഥനം പാനലുകളും കിരാതാർജ്ജുനീയം പാനലുകളും ഉണ്ട്. നൃത്തകരണത്തിലുള്ള നിരവധി ശിൽപ്പങ്ങളുമുണ്ട്. വലിയ കൂത്തമ്പലങ്ങളുണ്ട്. എൻ സുബ്ബുമണി അയ്യർ തിരുവിതാംകൂറിൽ മാത്രം 400 ദേവദാസികളുണ്ടായിരുന്നു എന്ന് പറയുന്നു. കാർത്തികപ്പള്ളി, അമ്പലപ്പുഴ, ചേർത്തലയിലുള്ളവർ കൊങ്കൺ തീരത്തുനിന്നും ചെങ്കോട്ടയിലുള്ളവർ പാണ്ഡ്യനാട്ടിൽനിന്നും തെക്കൻതിരുവിതാംകൂറിലുള്ളവർ അന്നാട്ടുകാർ തന്നെയുമാണെന്ന് അദ്ദേഹം പറയുന്നു. 8ആം നൂറ്റാണ്ടിനു മുമ്പേ മലബാറിൽ ഇവരുണ്ടെന്ന് നെടുമ്പ്ര തളിലിഖിതം കാണിക്കുന്നു. ചോകരത്തും അക്കാലത്തുതന്നെ അവർ ശക്തരാണ്. പെണ്ടുക്കൾ എന്നും തേവർഎന്നും, നാഞ്ചിനാട്ട് വെള്ളാളർ എന്നും(പിള്ളെ ബിരുദത്തോടെ) ഇവരെ വിളിച്ചിരുന്നു. ചിലപ്പതികാരത്തിൽ തലക്കോൽ ബിരുദം പോലെ ,വളരെ നന്നായി നൃത്തം അറിയുന്ന ദേവദാസികൾക്ക് രായിരു ബിരുദം കേരളത്തിൽ കൊടുത്തിരുന്നു. (രായിരം പിള്ള പോലെ). 1847ലാണ് ഇപ്രകാരമുള്ള അവസാനബിരുദം കൊടുത്തത്. തിരുവിതാംകൂറിലെ ദേവദാസികൾ തമിഴകത്തുള്ളവരുമായി വിവാഹത്തിലേർപ്പെടുകയോ ഒപ്പം ഇരുന്ന് ഭക്ഷിക്കയോ ചെയ്തിരുന്നില്ല. അവൾ ക്ഷേത്രത്തിൽ മാത്രമേ നൃത്തം ചെയ്യുകയുള്ളു. തനിക്ക് നൃത്തം ചെയ്യാൻ

കഴിവില്ലാതെയായാൽ തന്റെ തോട അഴിക്കാനുള്ള അനുമതി ചോദിച്ച് രാജാവിന് കത്തയക്കും. ഈ ചടങ്ങ് രാജകൊട്ടാരത്തിലാണ് നടക്കുക. കേരളപുരം ക്ഷേത്രത്തിലുള്ളതു പോലെ രണ്ടുതരം ദേവദാസികൾ വലിയ ക്ഷേത്രങ്ങളിലുണ്ടായിരുന്നു. മുറക്കുടി നിത്യ പൂജകൾക്കും ചിറപ്പുക്കുടി വിശേഷദിനങ്ങളിലും ഉത്സവം, ദസറ, ഇവയിലും ബിംബത്തെ അനുഗമി ക്കുക, അപമാർഗ്ഗം ചടങ്ങിൽ ഉപവസിക്കുക മുതലാ യവക്കുമാണ്. കർണ്ണാടകത്തിൽ ബസവി, മഹാരാ ഷ്ട്രത്തിൽ മാതംഗി, ഗോവയിൽ കലാവന്ദി, ഇങ്ങനെ പലയിടത്തും പല നാമമാണ് ദേവദാസിക്ക്. യോഗിനി, വെങ്ക, നൈലി, മുരളി, ഗോപി, തേവടി, പറവൈ , ഹരിദാസി ഇവയും പര്യായമാണ്. ഇവരുടെയെല്ലാം ധർമ്മം മുറൈ അഥവാ വൃത്തിയാണ്. (പ്രവൃത്തി) .അവർക്ക് ജാതിമതങ്ങളില്ല. ബുദ്ധന്റെ കാലത്ത് നഗരവധു എന്ന പേരിലാണ് അമ്രപാലി അറിയപ്പെട ട്ടിരുന്നത്. 11ആം നൂറ്റാണ്ടിൽ തഞ്ചാവൂരിൽ നാനൂറും സോമേശ്വരത്ത് അഞ്ഞൂറും ദേവദാസികളുണ്ട്. കേരളത്തിൽനിന്നു വന്ന രാജമാതാവ് കോലവതിയാ ണ് ഒറീസയിലെ ഒരു ക്ഷേത്രത്തിലേക്ക് ദാരികമാരെ (നർത്തകികളെ) കൊടുത്തത്.  ബിസി അഞ്ചാം നൂറ്റാ ണ്ടുമുതൽ എഡി 13-14 നൂറ്റാണ്ടുവരെ ഏതാണ്ട് 2000 വർഷം ദേവദാസികൾ നൃത്തം ചെയ്തും പഠി പ്പിച്ചും ക്ഷേത്രങ്ങളുടെ നടത്തിപ്പിൽ പങ്കെടുത്തും ആദരണീ യമായ രാജകീയ ജീവിതമാണ് നയിച്ചിരുന്നത്.

ആന്ധ്രയിൽ വന്നുതാമസിച്ച കർണ്ണാടകനർത്തകരെ നടുവലല്ലു, നട്ടുവരു, കലവന്തുലു, ഭോഗം എന്നെല്ലാം വിളിച്ചിരുന്നു. കോയമ്പത്തൂരിലെ കൈക്കോളർ കുടും ബങ്ങളിലും കൃഷ്ണ ജില്ലയിലെ തെനാലിയിലും കുടും

ബത്തിലെ ഒരംഗത്തെ ദേവദാസിയായി ക്ഷേത്രത്തി ലേക്ക് സമ ർപ്പിക്കുന്ന പതിവുണ്ടായിരുന്നു. ഒറീ സയിലെ മഹാരി പദത്തിന് മഹത്തായ നാരി എന്നാണ് അർത്ഥം. വാചസ്പതി പറയുന്നത് പഞ്ചേന്ദ്രിയങ്ങളെ അടക്കി, ഈശ്വരനിലേക്ക് പ്രവേശിക്കുക എന്ന മഹത്തായ കർമ്മം അനു ഷ്ഠിക്കു ന്ന നാരികളായതുകൊണ്ടാണ് ഈ നാമ മെന്നാണ്. 1956ലെ ഗസറ്റ് പ്രകാരം പുരി ക്ഷേത്രത്തിൽ 9 ദേവദാസികളും 11 സംഗീതജ്ഞരുമാണ് ഉള്ളത്. 1980ൽ അത് നാലുപേരായി ചുരുങ്ങി.( ഹരപ്രഭ, കോകിലപ്രഭ, പാരസ്മണി,ശശിമണി). 1998ൽ ഇവ രിൽ പാരസ്മണിയും ശശിമണിയും മാത്രമാണ് ജീവിച്ചിരിപ്പുള്ളവർ. നിത്യമുള്ള നൃത്തം കൂടാതെ ഇവർ നവകളേബരം, നന്ദോത്സവം, ബഹുധാ യാത്ര യിലെ ദ്വാരപാക ഇവയും ചെയ്തിരുന്നു. 2015 മാർച്ച് 19ന് ഈ ഗ്രൂപ്പിലെ അവസാനത്തെ അംഗമായ ശശി മണിയും മരിച്ചു. കൃഷ്ണ ഗോദവരി ജില്ലകളിലെ ദേവദാസികളെല്ലാം 20ആം നൂറ്റാണ്ടോടെ ക്രിസ്തുമതം സ്വീകരിച്ചു. കർണ്ണാടകത്തിലെ എല്ലമ്മ,രേണുക സമ്പ്രദായം ദേവദാസീസമ്പ്രദായമാണ്. ക്ഷേത്രത്തി ൽനിന്ന് കൃത്യമാ യി ശമ്പളം ലഭിക്കുന്നവരെ ഇടങ്കൈ (കരാലദാസി) വലങ്കൈ എന്ന് രണ്ടായി തിരിക്കുന്നു. നെടുമ്പ്ര തളി ഇവരെ ഉത്തമ, മദ്ധ്യമ, അധമ എന്നാണ് പറഞ്ഞിട്ടുള്ളത്. വിശാഖപട്ടണത്ത് ശ്രീകൂർമ്മക്ഷേത്ര ത്തിലെ ദേവദാസി കൂർമ്മകകുൾ എന്നാണ് വിളിക്ക പ്പെടുന്നത്. ശിവ,വിഷ്ണു, ദേവീ, ജൈനക്ഷേത്രത്തി ലെല്ലാം ദേവദാസികളുണ്ടായിരുന്നു. ഈശ്വരവിഗ്ര ഹത്തിനും നാമത്തിനുമല്ലാതെ ദേവദാസിക്കോ അവളുടെ മുറകൾക്കോ മാറ്റമില്ല. ക്ഷേത്രഭരണത്തി ലും ക്ഷേത്രനിർമ്മിതിയിലും എല്ലാം നിർണ്ണായകമായ

പങ്ക് ദേവദാസികൾ വഹിച്ചിരുന്നു. വിദ്യാഭ്യാസസ്ഥാപനങ്ങളും സത്രങ്ങളും ഊട്ടുപുരകളും ക്ഷേത്രത്തോടനുബന്ധിച്ച് ഇവർ സ്ഥാപിച്ചിരുന്നു.

മോഹിനിയുടെ പന്താട്ടത്തിന്റെ ആദിമരൂപം തമിഴകത്തെ അമ്മാനൈയോടു സദൃശമായിരുന്നു. പഴയതരം തമിഴു കവിതയാണ് അമ്മാനൈ. വെൺപായും കൊച്ചുകലിപ്പായും ചേർന്നതാണ്. മാണിക്യവാചകരും ഒറ്റക്കൂത്തനെന്ന കവിയും ഇത് ഉപയോഗിച്ചിട്ടുണ്ട്. അവർക്കുമുമ്പ് കേരളത്തിലെ സ്ത്രീകളാണ് ഇത് ഉപയോഗിച്ചിരുന്നത്. സംഘകാലത്തെ മകളിർ പന്താട്ടം അവരുടെ പന്തടിച്ച നൃത്തത്തിന് മഹാവിഷ്ണുവിന്റെ മോഹിനി അവതാരകാലം മുതൽ ഉപയോഗിച്ചു വരുന്നതാണ്. അകലത്തിരട്ടു ഏട്(തിരു ഏട്) എന്ന അയ്യാവഴി വൈശ്യരുടെ പുസ്തകം 1841ൽ ഇംഗ്ലീഷിലേക്ക് മൊഴി മാറ്റി.സംഘകാലകൃതികൾ അക്കാലത്തെ അമ്മാനൈപ്പന്തിനെ പലപ്രാവശ്യം പരാമർശിക്കുന്നുണ്ട്.

1. പന്ത് വീഴുന്ന ശബ്ദം വിളാപ്പഴം വീഴുന്നപോലെ (വലിപ്പവും നിർമ്മിതിക്ക് ഉപയോഗിച്ച ലോഹവും സൂചിതം.

2. പന്താടുമ്പോൾ കുതിരക്കുളമ്പടിനാദം

3. തിനക്കതിരറുത്ത പാടത്തുനിന്ന്  കുരുവി പറക്കും പോലെ പറക്കുന്ന പന്ത്.

4. പുന്നപ്പൂക്കൾ വണ്ടിന്റെ കാലുകൊണ്ട് ഉതിരുന്നത് പന്ത് താവുന്നതുപോലെ

5. നീർനിറഞ്ഞ തുറമുഖപട്ടണങ്ങളിൽ ഉയർന്ന മാടങ്ങളിൽനിന്ന് ചിലമ്പും മേഖലയും ഒലിക്കവേ സ്ത്രീക

ൾ പന്തടിച്ചുകളിക്കുന്നത്, കൊന്നപ്പൂ മഞ്ഞിൽ ഇളകുന്നപോലെയും മയിലാടുന്നതു പോലെയുമാണ്.

6. കൊറ്റവൈക്കുള്ള ഭഗവതിവഴിപാടുകളിൽ പാവ, കിളി, ഗാനക്കോഴി, മഞ്ചൈ,പന്ത്, കഴഞ്ച് ഇവ പെടുന്നു.

വളരെക്കാലം കഴിഞ്ഞാണ് രാമപ്പയ്യൻ അമ്മാനൈ (തിരുമലനായിക്കനും രാമപ്പയ്യനുമായുള്ള യുദ്ധകഥ) ,ശിവഗംഗസീമൈ കുമ്മിഅമ്മാനൈ(മരുതു സഹോദ രന്മാരുടെ യുദ്ധം) എന്നിങ് നെ വീരകഥകളും ശിവ ഗംഗയിലെ അരുവിയൂർ നാഗരഥർ അമ്മാനൈ എന്ന നാഗരഥർ സമുദായത്തിന്റെ ചരിത്രവുമെല്ലാം അമ്മാനൈ രൂപത്തിൽ രചിക്കപ്പെട്ടത്.

പലതരം പന്തുകൾഃ- വരിപ്പന്ത്, വരി പുനൈപന്ത്, പൂപ്പന്ത്(ഇലയും പൂവും ചേർത്ത്) ഉണ്ട്. കോതൈവരിപ്പന്ത് പൂപ്പന്താണ്. വയലൈക്കൊടിയാണ് ചുറ്റുന്നത്. നൂൽപ്പന്ത് ഈ അടുത്ത കാലം വരെ പ്രചാരത്തിലുണ്ടായിരുന്നു. ആറാംനൂറ്റാണ്ടിലെ പെരുങ്കതൈയിൽ പന്താട്ടപ്പാടലുണ്ട്. ഒറ്റക്ക് ഒരു സ്ത്രീ പന്താടുന്നതാണ് പന്താട്ടമെന്നും മോഹിനിയാട്ടമെന്നും വിളിക്കപ്പെട്ടിരുന്നത്. കുറെ സ്ത്രീകൾ ഒന്നിച്ച് പന്താടുന്നത് കൈകൊട്ടിക്കളിയെന്നും അമ്മാനൈ എന്നും തിരുവാതിരക്കളി എന്നും വിളിക്കപ്പെട്ടു. കേരളത്തിലെ രാജകുമാരൻ എഴുതിയ ചിലപ്പതികാരമാണ് തമിഴിലെ ആദികാവ്യം. ഇയൽഇശൈ നാടകരൂപത്തിലുള്ള ഈ കൃതിയിലെ വഞ്ചിക്കാണ്ഡത്തിൽ കേരളത്തിലെ പാട്ടുകളെ പറയുന്നുണ്ട്. കാവൽച്ചാളകളിലെ കുറത്തിപ്പാട്ട്, നിലം ഉഴുന്നവരുടെ മരുതപ്പാട്ട്, ഗോപാലകരുടെ വേയ്ങ്കുഴൽപ്പാട്ട്, അമ്മാനമാടുന്നവരുടെ മധുരപാണിയിലുള്ള അമ്മാനൈപ്പാട്ട് ഇവ പറയുന്നു

ണ്ട്. മധുരപാണി എന്നതുകൊണ്ട് മധുരരസം വഴിയു ന്ന ശൃംഗാരപ്പാട്ട് ആണ്. കണ്ണകിയുടെ അനുഗ്രഹം ലഭിച്ച തോഴിമാർ അമ്മാനൈ വരി, കന്ദുകവരി, ഊചൽവരി (ഊഞ്ഞാൽപ്പാട്ട്) മുതലായ വരിപ്പാട്ടു കളെക്കൊണ്ട് മൂവേന്തരേയും പതിവ്രതാരത്നത്തേ യും വാഴ്ത്തി. ദേവി ഈ വഴിപാടുകളിൽ പ്രസാദിച്ച് താൻ സ്വയം പ്രത്യക്ഷപ്പെടുമെന്ന് വരം കൊടുത്തു. വഞ്ചിക്കാണ്ഡത്തിലെ കന്ദുകവരി മൂന്നു പാട്ടുകൾ തന്നിട്ടുണ്ട്. രണ്ടെണ്ണം ഇവിടെ കൊടുക്കുന്നു.

1.പൊന്നിലങ്കുപ്പൂമ്പൊടിപോലഞ്ചെക്കോതൈവില്ലിട
മിന്നിലങ്കൈമേഖലൈകൾ ആർപ്പു ആർപ്പു എങ്കണും
തെന്നൻ വാഴ്കവെന്റു ചെന്റു പന്തടിത്തുമേ
തേവരാരമാർവ്വൻ വാഴ്കവെന്റു പന്തടിത്തുമേ (ചില. 29 കന്തുകവരി)

ഇതിനെ ഛന്ദത്തിൽ പാടിയാൽ പന്തടിക്കുന്ന പ്രതീതി കിട്ടും. വീരവിരാടകുമാരവിഭോ പാടുന്നതും പന്ത ടിച്ച് കളിക്കുന്ന ഛന്ദസ്സിലാണ്.

2. ചെങ്കണായിരത്തേന്റിറൽവിളങ്കാരം
പൊങ്കൊളിമാർപിർ പൂണ്ടോൻ വാഴി
തേവരാരമാർപൻ വാഴി (ചില. കന്തുകവരി)

ഒരു പക്ഷേ ഈ പാട്ടുകൾ ഇവിടെ ഇളങ്കോവടിക ൾക്കുമുമ്പേ നിലനിന്നിരിക്കണം. അവയുടെ മോഡലി ൽ അദ്ദേഹം രചിച്ചവയുമാകാം. ദേവഹാരമണിഞ്ഞ വിഷ്ണുവിന്റെ മോഹിനീരൂപമാണ് വാഴ്ത്തപ്പെടു ന്നത്. പത്മനാഭസഹോദരിയായ ദേവിയും അമ്മാ നൈ വഴിപാടു കൊണ്ട് പ്രസാദിക്കുന്നു.

# 4. ക്ഷേത്രശൈലിയിലെ സാമ്യവും വ്യത്യാസവും

**ക്ഷേത്രശൈലികളിലെ സാമ്യവും വ്യത്യാസവും**

**(ചേരചോളപാണ്ഡ്യക്ഷേത്രശൈലികളിലെ സാമ്യവും വ്യത്യാസവും)**

ചോളർ ശൈവരും പാണ്ഡ്യർ വൈഷ്ണവരും ആണെന്നാണ് ചരിത്രകാരന്മാരുടെ വിചാരം. അവരുടെ ക്ഷേത്രശൈലികളും വ്യത്യസ്തമാണെന്ന് പറയുന്നു. ഇതിലെത്രത്തോളം വാസ്തവമുണ്ട്. തഞ്ചാവൂരിൽ രാജരാജചോളനും ഗംഗൈകൊണ്ടചോളപുരത്ത് രാജേന്ദ്രനും പണിത പിൽക്കാലചോളക്ഷേത്രങ്ങളാണ് ചോളക്ഷേത്രകലക്ക് ഉദാഹരണം. ചോളസാമ്രാജ്യം ഉയർന്നുവന്ന 8ആം നൂറ്റാണ്ടിന് രണ്ടുനൂറ്റാണ്ടുമുമ്പേ പാണ്ഡ്യന്മാരുടെ ക്ഷേത്രങ്ങളുണ്ട്. പല്ലവക്ഷേത്രങ്ങളും ചേരനാട്ടിലെ ക്ഷേത്രങ്ങളുമുണ്ട്. ചോളനാട്ടിലെ തിരുച്ചിറപ്പള്ളി, തഞ്ചാവൂർ,കുംഭകോണം താലൂക്കുകളും പാണ്ഡ്യനാട്ടിലെ മധുര,മേലൂർതാലൂക്കുകളും , താമ്രപർണ്ണിതീരത്തെ തിരുനെൽവേലി,അംബാസമുദ്രം , ശ്രീവൈകുണ്ഠം, തിരുച്ചെന്തൂരും വഠനവിധേയമാക്കിയ ലെസ്ലി ഓർ വിവിധക്ഷേത്രങ്ങളിലെ ശൈലിയുടെ സാമ്യവും വ്യത്യാസവും പഠനവിധേയമാക്കി. 8-9 നൂറ്റാണ്ടുകൾ മുതലുള്ള ചോളപാണ്ഡ്യക്ഷേത്രങ്ങളെ നോക്കി ഇവയെ പാണ്ഡ്യ, ചോള എന്ന് വേർതിരക്കുന്നതിലെ അസാംഗത്യം ചൂണ്ടിക്കാട്ടി. പാണ്ഡ്യനാടിന്റെ തെക്കുഭാഗത്ത് തിരുനെൽവേലിയിലെ വിജയനാരായ

ണവിഷ്ണുക്ഷേത്രം (9ആം നൂറ്റാണ്ട്) മദ്ധ്യപാണ്ടിനാടു ശൈലി എന്ന് സുന്ദരരാജൻ (1983) വിളിച്ചതാണ്.



Vijayanarayana Vishnu temple
Thirunelveli Pandyanad



Chendalai Sundareswara temple Thanjavur Cholanad

9th Century Pandya style

ശിൽപ്പങ്ങളില്ലാത്ത ചുമരിൽ ചതുരത്തിലുള്ള ബ്ര ഹ്മസ്കന്ധങ്ങളുള്ളതാണ് ഈ ശൈലി. എന്നാലീ ശൈലി ചോളന്മാരുടെ കേന്ദ്രമായ തഞ്ചാവൂരിലെ ചെന്തലൈ സുന്ദരേശ്വരക്ഷേത്രത്തിലുമുണ്ടെന്ന് അവർ ചൂണ്ടിക്കാട്ടുന്നു. മുത്തരയർകുടുംബമാണ് ഇവിടെ ഭരിച്ചിരുന്നതെന്നും ഓർക്കുന്നു. രണ്ടു ക്ഷേത്രവും അവയുടെ ദൂരമോ ഭരിക്കുന്ന രാജാവോ തമ്മിലുള്ള വ്യത്യാസം അറിയാനാവാത്തവിധം ഒരേ ശൈലിയി ലാണ്. രണ്ടിനും ഉയർന്ന അടിത്തറമേൽ നീളത്തിലുള്ള കുമുദവും ഉയർന്നുനിൽക്കുന്ന ബ്രഹ്മസ്കന്ധമെന്ന തൂണുകളുമുണ്ട്. അവ മുകൾഭാഗത്തിനു അൽപ്പം താഴെ വെച്ച് അവസാനിക്കുന്നു.

വേറെ രണ്ടു ക്ഷേത്രങ്ങളിലെ ശൈലി താരതമ്യപ്പെ ടുത്തുന്നു.



**തിരുപ്പത്തൂർ തളി നാഥക്ഷേത്രം രാമനാട് ജില്ല വടക്കെ മധുര. തിരുച്ചെന്നംപൂണ്ടി ചാത്തയർക്കോയിൽ കാവേരിതീരം.**





Thirupathur Thalinatha temple Ramnad North of Madurai 2nd half of 9th century

Thiruchennampundi Chathairkovil Kavery region. Paranthaka 1 built 50 years later than Thalinatha temple

Pandian idiom anticipating Chola style

**തിരുപ്പത്തൂരിലെ ക്ഷേത്രശൈലിയെ പാണ്ഡ്യശൈലി എന്നും പിൽക്കാല ചോളശൈലിയുടെ മുന്നോടി യെന്നും സുന്ദരരാജൻ പറയുന്നു. അമ്പതുവർഷം കഴിഞ്ഞ് പരാന്തകചോളൻ നിർമ്മിച്ച തിരുച്ചെന്നം പൂണ്ടിയിലും അതേ ശൈലിയാണെന്ന് ലെസ്ലി ഓർ ചൂണ്ടിക്കാണിക്കുന്നു. തിരുപ്പത്തൂരിലെ പടിഞ്ഞാറെ**

ചുമരിലെ നരസിംഹമൂർത്തി മുകളിലാണ്, ബ്രഹ്മസ്കന്ധത്തിലോ അതിനിടയിലെ ചുമരിലോ അല്ല എന്നും അവർ എടുത്തുപറയുന്നു. വീണാധാരിമൂർത്തിയും പൊന്തിനിൽക്കുന്ന ഭാഗത്താണ് , ബ്രഹ്മസ്കന്ധങ്ങൾക്കിടയിലല്ല. തിരുപ്പത്തൂരിൽ മുകളിലെ വിമാനത്തിനു താഴെ വ്യാളങ്ങളാണെങ്കിൽ തിരുച്ചെന്നംപൂണ്ടിയിൽ സിംഹങ്ങളാണ്.



കണ്ണനൂരിലെ ബാലസുബ്രഹ്മമണ്യക്ഷേത്രം എഡി 878 പാണ്ഡ്യശൈലി (സൌന്ദരരാജൻ)



**ഇരുക്കുവേൽശൈലി (സുന്ദരരാജൻ)തിരുക്കട്ടളൈ സുന്ദരേശ്വരക്ഷേത്രം.**

**കണ്ണനൂരിലെ ബാലസുബ്രഹ്മണ്യക്ഷേത്രം(പുതുക്കോട്ട) പാണ്ഡ്യശൈലിയും തിരുക്കട്ടളൈ സുന്ദരേശ്വരക്ഷേത്രം മിശ്രഇരുക്കുവേൾ ശൈലിയുമാണെന്ന് സൌന്ദരരാജൻ. പുതുക്കോട്ട ഇരുക്കുവേൽ, മുത്തരയന്മാരുടെ ദേശമാണ് പാണ്ഡ്യകാലത്തിനുമുമ്പേ. ഇവയിലെ പാദബന്ധം,അധിഷ്ഠാനം, ബ്രഹ്മസ്കന്ധം ഇവയെല്ലാം ഒരേപോലെയാണ്. തിരുക്കട്ടളൈയിൽ മുമ്പിലായി ഒരു**

മുഖപ്പ് തള്ളിനിൽക്കുന്ന വ്യത്യാസമുണ്ട്. നടുവിലെ വിഷ്ണുരൂപം മറ്റേതോ ക്ഷേത്രത്തിൽനിന്ന് കൊണ്ടുവന്ന് വെച്ചതാവണമെന്നും , അതിനുള്ള സ്ഥലമില്ലാത്തതു കൊണ്ട് ഞെരുങ്ങിനിൽക്കുന്നതായും കണ്ണനൂരിലെ ദക്ഷിണാമൂർത്തി ആദ്യം അവിടെ ഉണ്ടായിരുന്നതല്ലെന്നും പിന്നീട് ഉണ്ടാക്കിയതാണെന്നും പറയുന്നു. അതായത് ക്ഷേത്രങ്ങൾ ആദ്യം പാണ്ഡ്യശൈലിയിലുണ്ടാക്കി, പിന്നെ പുനരുദ്ധാരണമോ നിർമ്മിതിയോ നടന്നതാണ്.



തിരുവാലീശ്വരം തിരുനെൽവേലി



തിരുവാലീശ്വരം. തിരുനെൽവേലി എഡി 996നു മുമ്പ്. ഈ ക്ഷേത്രത്തെ കുറിച്ച് സൌന്ദരരാജൻ പാണ്ഡ്യശൈലിക്ക് ഉദാഹരണമെന്ന് പറയുന്നു. അധിഷ്ഠാനം, ബ്രഹ്മസ്കന്ധം, അവക്കിടയിലെ പരന്ന സ്ഥാനങ്ങളിൽ രൂപങ്ങളില്ലാത്തത്, അവക്കുമുകളിലെ തിരുപ്പത്തൂർമോഡൽ തോരണം, ഇവയാണ് ഇതിന്നു കാരണം. എസ് ആർ ബാലസുബ്രഹ്മമണ്യമാകട്ടെ ഇതിനെ പാണ്ഡ്യനാട്ടിന്റെ മദ്ധ്യത്തിൽ ചോളർ നിർമ്മിച്ച മനോഹരമായ ചോളശൈലിക്ഷേത്രമെന്ന് വിളിക്കുന്നു. പരാന്തകൻ ബ്രഹ്മദേശം ശിബിരത്തിലിരിക്കുമ്പോൾ പണി ആരംഭിച്ച് രാജരാജന്റെ കാലത്ത് പണിതീർന്ന ക്ഷേത്രമാണിത്. അദ്ദേഹം ചോളശൈലി എന്ന് പറയുന്നത് രൂപശിൽപ്പങ്ങളെ മാത്രം അടിസ്ഥാനമാക്കിയാണ്. എന്നാലവ ചോളശൈലിയിൽ ചുമരിലല്ല, മുകളിലെ ഭാഗത്താണ് എന്ന് നിരീക്ഷിക്കുക. ഇടത്തുനിന്ന് വലത്തോട്ട് ഭിക്ഷാടനമൂർത്തി, ദക്ഷിണാമൂർത്തി, ലിംഗോത്ഭവ, അഷ്ടഭുജനൃത്തമൂർത്തി, ത്രിപുരാന്തകനെന്നിവരെ കാണുക. തിരുവാലീശ്വരത്തെ രൂപങ്ങൾ പിന്നീട് വെച്ചവയാണെന്ന് ബാലസുബ്രഹ്മണ്യവും സമ്മതിക്കുന്നുണ്ട്. തിരുവാലീശ്വരത്തുനിന്ന് വടക്ക് പുതുക്കോട്ടയിലുള്ള നർത്തമലൈക്ഷേത്രത്തിനുള്ള സാമ്യതയാണ് ലെസ്ലി ഓർ പിന്നീട് നിരീക്ഷിക്കുന്നത്.



നർത്തമലൈ വിജയാലയചോളീശ്വരം ഒമ്പതാം നൂറ്റാണ്ട്. ഇതിന് കൂടുതൽ പാണ്ഡ്യശൈലിയാണ്. പരന്ന , രൂപങ്ങളില്ലാത്ത ചുമരും ബ്രഹ്മസ്കന്ധവും കാണുന്നു. നർത്തമലയിലെ മുകൾഭാഗം കൂടുതൽ ഉയരമുള്ളതും നൃത്തക്കാരുടെയും മറ്റും ശിൽപ്പങ്ങൾ , തിരുവാലീശ്വരത്തെ ശിവരൂപങ്ങളുടെ സ്ഥാനത്ത് വെച്ചതുമാണ്. ഇതിനേയും ചോളശൈലിയെന്ന് ബാലസുബ്രഹ്മണ്യൻ പറയുന്നു. എന്നാലിവ പുതുക്കോട്ടയിലെ പ്രാദേശികരാജാക്കന്മാരാണ് നിർമ്മിച്ചത്. അവരാകട്ടെ പെരുമ്പടകുമുത്തരയരെന്നും അവനികന്തർപ്പരെന്നും പേരെടുത്ത കൊങ്ങുചേര,ചേരവംശക്കാരാണ്.

കേരളം അഥവാ ചേരരാജാക്കന്മാരാണ് ക്ഷേത്രശൈലി ആദ്യമായി രൂപകൽപ്പന ചെയ്തത്. അവരുടെ ചെങ്കല്ലുകൊണ്ടുണ്ടാക്കിയ പുരാതന ക്ഷേത്രങ്ങളിലെല്ലാം ഈ പറയുന്ന ശൈലികളുണ്ട്. പുരാവസ്തുവകുപ്പിന്റെ അനുമതിയോടെ മലബാറിലെ ക്ഷേത്രങ്ങൾ സന്ദർശിച്ചാണ് ഈ വസ്തുത മനസ്സിലാക്കിയത്.







**ചെറുതും വലുതും രാജകീയവും ജനകീയവുമായ നിരവധി ക്ഷേത്രങ്ങളി ലൂടെ സഞ്ചരിക്കുമ്പോൾ, തെക്കേ ഇന്ത്യയിലെ ശൈലികളെ രൂപപ്പെടുത്തി യത് ആദ്യം ചേരശൈലിയും, പിന്നെ പാണ്ഡ്യശൈലിയും**

അവസാനം ചോളശൈലിയുമാണെന്ന് കാണാം. രൂപാന്തരത്തിന്റെ അവസാനം കാണുന്ന അലങ്കാരങ്ങളോടുകൂടിയ മുകളിലെ വിമാനം (ചോളരുടെ രാജകീയശൈലി) ഏറ്റവും ലളിതമായി കല്ലുകൊണ്ട് വളരെ ചെറിയ ഒരു കേരളക്ഷേത്രത്തിലും (കൽപ്പകഞ്ചേരി) കാണുന്നു. അലങ്കാരങ്ങളില്ല, എന്നാലും ശൈലി ഒന്നാണ്. തിരുവഞ്ചിക്കുളത്തെ പുരാതനമായ ചേരരാജാക്കന്മാരുടെ ക്ഷേത്രത്തിലും ശ്രീമതി ലെസ്ലി ഓർ  പാണ്ഡ്യ,ചോളക്ഷേത്രങ്ങളിൽ ദർശിച്ച പ്രത്യേകതകളുണ്ടെന്ന് കാണുക. കൂടുതൽ ചിത്രങ്ങളും വിവരണവും  കാണുന്നതിന് https://www.academia.edu/44708986/Temple_styles_in_Kerala_which_resemble_and_serve_as_forerunners_of_Tamil_https://www.academia.edu/44708986/Temple_styles_in_Kerala_which_resemble_and_serve_as_forerunners_of_Tamil_Nad_temples എന്ന ലിങ്ക് സന്ദർശിക്കുക.



**ഒമ്പതാം നൂറ്റാണ്ടിലെ കൊടുമ്പാളൂരിലെ മൂവർകോവിൽ. എഡി 888**

**സൌന്ദരരാജൻ ഇതിനെ പ്രാദേശികത്തനിമയുള്ള കോനാട് ശൈലിയെന്ന് വിളിക്കുന്നു. അതേ കാലത്തുള്ള ചോളക്ഷേത്രങ്ങലിൽനിന്ന് അതിനുള്ള തനിമ ചൂണ്ടിക്കാട്ടുന്നു. ഇരുക്കുവേലിന്റെ മൂവർകോവിലിന് തിരുവാലീശ്വരത്തോടുള്ള സാമ്യം ശ്രദ്ധേയം. ചതുരത്തിലുള്ള ബ്രഹ്മസ്കന്ധമാണ്. നടുവിൽ ഒറ്റ രൂപമാണ് ഉള്ളത്. ഇതിന്റെ കരണശൈലി തിരുവഞ്ചിക്കുളം കുലശേഖരക്ഷേത്രത്തിലുള്ളപോലെയാണ്.**

മേൽഭാഗത്തെ ശിൽപ്പാലങ്കാരവും സമാനമാണ്.



വിഷ്ണുക്ഷേത്രം മന്നാർകോവിൽ 1024 എഡി. അന്നത്തെ ചേരരാജാവ് രാജേന്ദ്രവിണ്ണഗരമെന്ന പേരിൽ പണിത ക്ഷേത്രമാണിത്.വലിയ മര്യാദക്ക കത്ത് ത്രിതലക്ഷേത്രമാണ്. മുകളിലെ നിലകളിൽ താഴത്തെ മേൽക്കൂരഭാഗത്ത് മരം കൊണ്ട് (കേരള ത്തിലെ) പോലെ പണിത് ഇരിക്കുന്നതും കിടക്കുന്ന തുമായ വിഷ്ണുവിനെ വരച്ച് പെയിന്റ് ചെയ്തിരി ക്കുന്നു.പുറം ചുമരിൽ രൂപങ്ങളില്ലാതെ, വെറും ബ്രഹ്മസ്കന്ധം മാത്രം. ഒരു നൂറ്റാണ്ടുമുമ്പ് പണിത തിരുവാലീശ്വരം പോലെ. താഴെ കാണുന്ന വ്യാളമൃ ഗമാലയും സാമ്യമുണ്ട്. ഇതെല്ലാം വെച്ചാണ് ബാല

**സുബ്രഹ്മണ്യം ഇതിനെ ചോളപാണ്ഡ്യശൈലി എന്ന് വിളിക്കുന്നത്.**



**കാട്ടുമന്നാർക്കുടി വിഷ്ണുക്ഷേത്രം 13ആം നൂറ്റാണ്ട്. മുമ്പുണ്ടായിരുന്ന ഒരു ക്ഷേത്രം പുനരുദ്ധരിച്ചതെന്ന് കരുതുന്നു. ഇതിലെ ബ്രഹ്മസ്കന്ധങ്ങളും കുറച്ചുകൂടി ആഴമുള്ള ചുമരിടകളും വ്യാളിമാലയും കാണുക. 9ആം നൂറ്റാണ്ടിലെ തിരുപ്പത്തൂർക്ഷേത്രവുമായി (മധുരക്ക് പുറത്ത്) ഇതിനുള്ള സാമ്യം കാണാതെ പോകരുത്.**

**ആദിത്യചോള 1 കാവേരീതീരത്ത് 108 ശിവക്ഷേത്രം പണിതതായി പറയുന്നു. പരാന്തകൻ 1 തൊണ്ടൈമാ നാടിൽ പിതാവിന്റെ സ്മരണക്ക് ക്ഷേത്രം പണിതിട്ടു ണ്ട്. ഇതിന്റെ വിമാനം ചോളമാതൃകയിലല്ല. രാജരാജ 1 ബൃഹദീശ്വരക്ഷേത്രം കൂടാതെ, ചിറ്റൂർജില്ലയിലെ മേൽപ്പാടിയിൽ രണ്ടും, തിരുമലപ്പേട്ടിലും പോണ്ടിച്ചേ രിയിലും ഓരോന്നും ക്ഷേത്രങ്ങളേ പണിതിട്ടുള്ളൂ. രാജേന്ദ്ര 1 ഗംഗൈകൊണ്ടചോളപുരത്ത് ഒരു ക്ഷേത്രമേ പണിതിട്ടുള്ളൂ. ബൃഹദീശ്വരക്ഷേത്രം, ഗംഗൈകൊണ്ട ചോളപുരം ക്ഷേത്രം ഇവ രാജകീയവും അതുപോലെ മറ്റൊരു ക്ഷേത്രം ഇല്ലെന്ന് പറയാവുന്നതുമാണ്. ചോള ർക്കുമുമ്പ് കിഴക്കേ ആന്ധ്ര ഭരിച്ച ചാലൂക്യരുടേയും ചോളനാട്ടിനു വടക്ക് പല്ലവരാജ്യത്തെ ക്ഷേത്രങ്ങളേ യും അനുകരിച്ചവയാണ്. ഇവയും രാജരാജ 2വിന്റെ ദാരാപുരം ക്ഷേത്രവുമാണ് ചോളശൈലി എന്നു പറ യാവുന്നവ.**

**ഭൂരിഭാഗം ക്ഷേത്രങ്ങളും പണിതത് രാജാക്കന്മാരല്ല, സാമന്തരും വൈശ്യരും രാജ്ഞിമാരും നർത്തകരു മാണ്. പ്രത്യേകിച്ചും രാജ്ഞിമാർ. ഇവരെല്ലാം ചോള രുടെ ഭാര്യമാരും ചേര, പല്ലവ, ചേദി,പാണ്ഡ്യവംശ ജരുമാണ്. ക്ഷേത്രസംസ്കാരം ജനങ്ങളുടെയായിരുന്നു എന്നതിന് ഇത് തെളിവാണ്. വലിയ ക്ഷേത്രങ്ങളിലുള്ള അത്രതന്നെ ഭക്തിസംസ്കാരം ചെറിയ ക്ഷേത്രങ്ങളിലും നിലനിന്നു. നാട്ടിലെ ഉത്സവം, ഗതാഗതം, കച്ചവടം ഇവയിലെല്ലാം ക്ഷേത്രം പങ്കുവഹിച്ചു. കൃഷി, സൌജ ന്യവിദ്യാഭ്യാസം ഇവയിലുള്ള പങ്ക് കൃഷി,വിദ്യാഭ്യാ സചരിത്രത്തിൽ വിവരിച്ചു.12, 13, 14 ലെസ്ലി ഓർ**

# ഇങ്ങനെ ലേഖനം അവസാനിപ്പിക്കുന്നു15.

Our ideas of empire, of government, of temple life, and of Indian kingship have been coloured by the history of more recent times, and we must exercise caution in using these ideas to interpret the past. Finally, our success in reimagining this past very much depends on our ability to mobilize and coordinate art historical, epigraphical, and literary materials – and to extend and deepen collaborations among those who work with these materials.

" Leslie Orr "